# ദക്ഷയാഗം

## ആട്ടക്കഥ



ക്രുദ്ധനായ ദക്ഷൻ

ഇരയിമ്മൻ തമ്പി

# ദക്ഷയാഗം

(ആട്ടക്കഥ)

ഗ്രന്ഥകൎത്താ

**ഇരയിമ്മൻ തമ്പി**




വ്യാഖ്യാതാ

**വിദ്വാൻ എ. ഡി. ഹരിശർമ്മ**

എം. ആർ. ഏ. എസ്സ്.




വില ക. 1-25

# അവതാരിക

## I

## ആട്ടക്കഥ

### ചരിത്രം

കാവ്യത്തെ ശ്രവ്യമെന്നും ദൃശ്യമെന്നും രണ്ടായി വിഭജിച്ചിട്ടുണ്ടു്. ഒന്നാമത്തേതു്, പ്രതിപാദ്യവിഷയത്തെ ഭംഗിയായി വൎണ്ണിച്ചു് വായിക്കുന്നവൎക്കും കേൾക്കുന്നവൎക്കും ആനന്ദത്തെ ജനിപ്പിക്കുന്നു; രണ്ടാമത്തേതാകട്ടേ, കഥാപാത്രങ്ങളെക്കൊണ്ടു് അഭിനയിപ്പിച്ചു് കഥാഗാത്രം രംഗവാസികൾക്കു് പ്രത്യക്ഷപ്പെടുത്തിക്കൊടുക്കുന്നു. മറെറാരുവിധം പറഞ്ഞാൽ, കേട്ടു രസിക്കേണ്ടതു ശ്രവ്യം; കണ്ടു രസിക്കേണ്ടതു ദൃശ്യം.

നാട്യം, നൃത്യം, നൃത്തം എന്നിങ്ങനെ ദൃശ്യകല മൂന്നുവിധം. വാക്യാൎത്ഥരൂപരസാഭിനയപ്രധാനമാണു് നാട്യം; നാടകാദിദശരൂപകങ്ങൾ ഈ ഇനത്തിൽപെട്ടവയത്രെ. അവയിലെ അഭിനയം ഭാവരസപ്രകടനത്തിനായി മാത്രം ഉദ്ദേശിക്കപ്പെട്ടിട്ടുള്ളതാണു്. കഥ മുഴുവൻ പാത്രങ്ങളുടെ സംഭാഷണത്തിൽനിന്നു രംഗവാസികൾക്കു മനസ്സിലാക്കാം. പദാൎത്ഥരൂപഭാവാഭിനയപ്രധാനമായ ദൃശ്യകലയാണു് നൃത്യം; ആട്ടക്കഥയും മററും ഈ കലാവിഭാഗത്തിൽ ഉൾപ്പെടുന്നു. ഇതിൽ നടന്മാർ വേഷം കെട്ടി രംഗത്തുവന്നു്, പിന്നിൽ താളമേളങ്ങളോടുകൂടി പാടുന്ന പാട്ടുകളുടെ സാരം—കഥാഭാഗം എന്നൎത്ഥം—വ്യക്തമാകത്തക്കവണ്ണം ഓരോ പദത്തിൻേറയും അൎത്ഥം കൈമുദ്രകൾ വഴിയായി വെളിപ്പെടുത്തണമെന്നു മാത്രമല്ല, സ്ഥായിരസം വിടാതെ സന്ദൎഭോചിതമായ ഭാവരസം സ്ഫുരിപ്പിക്കുകയും വേണം. മൂന്നാമത്തെ ദൃശ്യകലാവിഭാഗമായ നൃത്ത

മാകട്ടെ, താളലയപ്രധാനമായ അഭിനയം മാത്രമാണ്. മയൂര നൃത്തം, വ്യാധനൃത്തം മുതലായവയാണ് ഉദാഹരണം. നാം സാധാരണ 'ഡാൻസ്'' എന്ന പറയുന്ന അഭിനയസമ്പ്രദായമെല്ലാം നൃത്തവർഗ്ഗത്തിൽ പെട്ടതത്രെ.

നാട്യവർഗ്ഗത്തിൽ നാടകമെന്നപോലെ നൃത്തവർഗ്ഗത്തി ഏററവും മുന്നിട്ടുനില്ക്കുന്നതു് കഥകളിയാകുന്നു. കേരളീയ എന്തുകൊണ്ടും അഭിമാനിക്കാവുന്ന ഒരു പ്രാചീന കലാ ത്താണ് അതെന്നുള്ളതിന്നു സംശയമില്ല. വളരെക്ക നിരന്തരമായ പരിഷ്കരണത്തിൻെറ ഫലമായിട്ടാണ് സമ്പ്രദായം ഇന്നത്തെ നിലയിലെത്തിയിട്ടുള്ളതു്. ഒന്നു മറെറാന്നിൻെറ രൂപാന്തരമാണെന്നു തീർത്തുപറയുവാൻ നിവൃത്തിയില്ലെങ്കിലും ചാക്യാർകൂത്തു്, കൂടിയാട്ടം, കൃഷ്ണനാട്ടം, രാമനാട്ടം എന്നിങ്ങനെ പല പടികളിൽക്കൂടി അതു സഞ്ചരിച്ചിട്ടുണ്ടെന്നു കാണുന്നതിന്നു പ്രയാസമില്ല. കൂത്തിലെ നവരസപ്രദർശകങ്ങളായ ഭാവപ്രകടനങ്ങളും, പദങ്ങളുടെ അർത്ഥത്തെ വ്യഞ്ജിപ്പിക്കുന്ന അഭിനയങ്ങളും കഥകളി സ്വീകരിച്ചിട്ടുണ്ടു്; മുഖത്തു രസങ്ങളെ യഥോചിതം സ്ഫുരിപ്പിക്കുക, കച്ചകെട്ടും തിരുമ്മും കൊണ്ടു മെയ്‌വഴക്കം വരുത്തുക, കണ്ണു് പുരികം മുതലായ അംഗങ്ങളെ ആവശ്യാനുസരണം ചലിപ്പിക്കുക മുതലായ വിഷയങ്ങളിൽ കഥകളിയുടെ ഗുരുസ്ഥാനം വഹിക്കുന്നതു് കൂടിയാട്ടമാകുന്നു; കഥ ശ്ലോകത്തിൽ ചുരുക്കി പ്രതിപാദിക്കയും സംഭാഷണരൂപത്തിലുള്ള പദങ്ങളെ അഭിനയിക്കയും ചെയ്ക എന്ന സമ്പ്രദായം കൃഷ്ണനാട്ടത്തിൽ നിന്നാണ് കഥകളിക്കാർ അംഗീകരിച്ചതു്. കൂത്തിലും കൂടിയാട്ടത്തിലും മുഖംകാണിക്കമാത്രം ചെയ്തിരുന്ന ശൃംഗാരം, അപരിഹാര്യമായ ഒരംഗമെന്ന നിലയിൽ കഥകളിക്കാർ സ്വീകരിച്ചതും കൃഷ്ണനാട്ടത്തെ അനുകരിച്ചു തന്നെയാണ്. കഥകളിയിലെ ഭാഗവതർമാർ ഒരു ഈശ്വരസ്തുതിയുടെ നിലയിൽ ഉപയോഗിക്കുന്ന 'മഞ്ജുതര' കൃഷ്ണനാട്ടത്തിൻെറ കൂട്ടുകാരനായ ഗീതഗോവിന്ദത്തിൽ നിന്നു് സ്വീകരി

ച്ചതാണെന്നുള്ള വസ്തുതയും ആ രണ്ടു ദൃശ്യകലാവിഭാഗങ്ങൾക്കു ള്ള പരസ്പരബന്ധത്തെ പ്രഖ്യാപനം ചെയ്യുന്നുണ്ട്.

## രാമനാട്ടം

കേരളീയർ ഐതിഹ്യപ്രിയന്മാരാണല്ലോ. കഥകളിയു ടെ ഉത്ഭവത്തെസ്സംബന്ധിച്ചും ചില ഐതിഹ്യങ്ങൾ പ്രചാര ത്തിൽ വന്നിട്ടുണ്ട്. കോഴിക്കോട്ടു സാമൂതിരി കൃഷ്ണനാട്ടം തെ ക്കോട്ടേക്കയച്ചു കൊടുക്കാത്ത വൈരാഗ്യംനിമിത്തം കൊട്ടാര ക്കരത്തമ്പുരാൻ രാമനാട്ടമുണ്ടാക്കി എന്നുള്ളതാണ് ഒരു ഐതി ഹ്യം. നേരേമറിച്ച്, കൊട്ടാരക്കരത്തമ്പുരാൻ രാമനാട്ടമയച്ചു കൊടുക്കാതിരുന്നതാണ് അഷ്ടപദീരൂപമായ കൃഷ്ണനാട്ടത്തിൻെറ ആവിർഭാവത്തിനു കാരണമായിത്തീർന്നതെന്ന്, കൊട്ടാരക്കര മുത ലായ തെക്കൻ ദിക്കുകളിൽ ഒരൈതിഹ്യം പ്രചാരത്തിലുള്ളതാ യി 'വേദബന്ധു' എന്ന ഒരാൾതന്നെ അറിയിച്ചിരിക്കുന്നുവെ ന്ന് 'ആട്ടക്കഥ അഥവാ കഥകളി' എന്ന പുസ്തകത്തിൽ ശിരോ മണി പി. കൃഷ്ണൻ നായർ പ്രസ്താവിച്ചിരിക്കുന്നു. * ഈ വക ഐതിഹ്യങ്ങൾക്ക് വേണ്ടതിലധികം വില കല്പിക്കുന്നതു് സൂ ക്ഷിച്ചു വേണ്ടിയിരിക്കുന്നു.

കൊട്ടാരക്കരത്തമ്പുരാൻ ആദ്യമായി നിർമ്മിച്ച രാമനാട്ട ത്തിൻെറ പരിഷ്കൃതരൂപമാണ് ഇന്നത്തെ കഥകളി എന്ന രൂഢ മൂലമായ അഭിപ്രായത്തെ ഒന്നിളക്കി പ്രതിഷ്ഠിക്കാനുള്ള ഒരു ശ്രമം ഈയിടെ ചിലർ തുടങ്ങിയിട്ടുണ്ട്. ശ്രീമാൻ ഡി. പത്മ നാഭനുണ്ണി എം. എ. പ്രസാധനം ചെയ്തിട്ടുള്ള കാലകേയ വധം ആട്ടക്കഥയുടെ അവതാരികയിൽ ഇങ്ങനെ പറഞ്ഞുകാ ണുന്നു:—

"കഥകളിയുടെ ഉപജ്ഞാതാവു് കോട്ടയംരാജാവു തന്നെ ആയിരിക്കാനാണ് ഇടയുള്ളതു്. നമ്മുടെ സാഹിത്യത്തിൽ പല പ്രസ്ഥാനങ്ങളിലും കാണുന്ന ഏററവും വലിയ കവി തൽപ്ര

* 'ആട്ടക്കഥ' പേജ് 105, 106

സ്ഥാനത്തിന്റെ ഉപജ്ഞാതാവുതന്നെയാണ്. ചെറുശ്ശേരിയെപ്പോലെ ഒരു ഗാഥാകർത്താവും, തുഞ്ചത്തെഴുത്തച്ഛനെപ്പോലെ ഒരു കിളിപ്പാട്ടുകാരനും, കുഞ്ചൻനമ്പ്യാരെപ്പോലെ ഒരു തുള്ളൽപ്പാട്ടുകാരനും, അവരുടെ കാലത്തിനുശേഷം ഉണ്ടായിട്ടില്ല. അതുപോലെ കഥകളിഗ്രന്ഥങ്ങളിൽ ശ്രേഷ്ഠങ്ങളായവ കോട്ടയത്തുതമ്പുരാന്റെ കൃതികളാകയാൽ (?) അദ്ദേഹം തന്നെയാണ് ഈ പ്രസ്ഥാനത്തിന്റെ ഉപജ്ഞാതാവെന്ന് വരാവുന്നതാണ്..............ഇതിനെല്ലാം പുറമെ, കഥകളിഗ്രന്ഥങ്ങൾക്കു വഴികാണിച്ച ഗീതഗോവിന്ദത്തെ അനുസ്മരിച്ച് മേളപ്പദം 'മഞ്ജുതരകുഞ്ജതല കേളിസദനേ' എന്നതായിരിക്കണമെന്ന് നിർബ്ബന്ധമുള്ളതുപോലെ, ഏതു കഥ ആടുമ്പോഴും ആദ്യമായി ചൊല്ലുന്നതു് കോട്ടയത്തുതമ്പുരാന്റെ 'ഹരിഹര വിധിനുത' എന്ന ഗാനമാണെന്നുള്ളസംഗതിയും ഈ ഊഹത്തിനു് ഉപോൽബലകമായിരിക്കുന്നു."

ഇത്രയുംകൊണ്ടു തൃപ്തിപ്പെടാതെ, "അതുകൊണ്ടു്, കൊട്ടാരക്കരരാജാവിന്റെ രാമനാട്ടം, കോട്ടയം കൃതികളുടെ അനുകരണമാണെന്ന് ഊഹിക്കേണ്ടിയിരിക്കുന്നു" എന്നും, അല്ലാതെ "രാമനാട്ടം കാലക്രമേണ സംസ്കരിച്ചും പരിഷ്കരിച്ചും മൂർദ്ധന്യദശയിലെത്തിട്ടുള്ള ഒരു കലാപ്രകടനമല്ല കഥകളി" എന്നും കൂടി മി: ഉണ്ണി പറയുന്നുണ്ടു്.

ഈ വാദഗതി സ്വീകരിക്കുന്ന പക്ഷം നളചരിതകർത്താവായ ഉണ്ണായിവാരിയരാണ് കഥകളിപ്രസ്ഥാനത്തിന്റെ ഉപജ്ഞാതാവു് എന്നു സമ്മതിക്കേണ്ടിവരും. എന്തുകൊണ്ടെന്നാൽ നളചരിതമാണല്ലോ ആട്ടക്കഥാപ്രസ്ഥാനത്തിൽ ഏററവും മുന്തിനില്ക്കുന്ന കൃതി. ചെറുകഥാപ്രസ്ഥാനം, നോവൽപ്രസ്ഥാനം, ഖണ്ഡകവിതാപ്രസ്ഥാനം മുതലായ ഭാഷാസാഹിത്യത്തിലെ പല പ്രസ്ഥാനങ്ങളും ഈ വാദഗതിക്കു് തീരെ പ്രതികൂലമായ ഉദാഹരണങ്ങളായിട്ടാണ് നിലകൊള്ളുന്നതെന്നുള്ളതും വിസ്മരിക്കത്തക്കതല്ല. അതിനാൽ, വെറും ഒരഭ്യൂഹം എന്നതിൽ കവി

ഞ്ഞ ഒരു നിലപാട്ട് ഈ അഭിപ്രായത്തിനുണ്ടോ എന്നുള്ളതു് നല്ലപോലെചിന്തിച്ചു തീരുമാനിക്കേണ്ടതായിട്ടാണിരിക്കുന്നതു്.

കൊട്ടാരക്കരത്തമ്പുരാൻ രാമനാട്ടം നിർമ്മിച്ച കാലത്തു് അഭിനയസമ്പ്രദായം ഇന്നത്തെപ്പോലെ പരിഷ്കൃതമായിരുന്നില്ല. പാളകൊണ്ടുണ്ടാക്കിയ മുഖങ്ങൾ വെച്ചുകെട്ടുകയായിരുന്നുവത്രെ അന്നത്തെ പതിവു്. കുപ്പായം, കിരീടം മുതലായവയുടെ രീതിയും ഇന്നത്തേതായിരുന്നില്ല. കൈമുദ്ര കാണിക്കുന്ന സമ്പ്രദായത്തിലും ഉണ്ടായിരുന്നു ചില വ്യത്യാസങ്ങൾ.

ഈ വക പഴയ സമ്പ്രദായങ്ങളിൽ ചില മാററങ്ങളെല്ലാം വരുത്തി രാമനാട്ടത്തെ ഇന്നത്തെ കഥകളിയോടടുപ്പിച്ചതു് വെട്ടത്തുരാജാവാണു്. അദ്ദേഹത്തെത്തുടന്നു്, കപ്ലിങ്ങാട്ടു്, കല്ലടിക്കോട്ടു് എന്ന ഇല്ലപ്പേരോടുകൂടിയ രണ്ടു നമ്പൂതിരിമാരും കഥകളിയെ അല്പമൊന്നു പരിഷ്കരിച്ചു. പ്രധാനമായി വേഷം, കൈമുദ്രകൾ, പാട്ടു്, കലാശം എന്നിവയെ സംബന്ധിക്കുന്നവയായിരുന്നു ഈ മൂന്നു കൂട്ടരുടേയും പരിഷ്കാരങ്ങൾ. അവരുടെ കാലത്തിനുശേഷം കഥകളിയിൽ പറയത്തക്ക പരിഷ്കാരമൊന്നും ആരും വരുത്തിയതായി കാണുന്നില്ല.

## സാമാന്യസ്വരൂപം

കേളികൊട്ടാണു് കഥകളിയുടെ ഒന്നാമത്തെ ചടങ്ങു്. നാടകക്കാരും സിനിമക്കാരും നോട്ടീസുകൊണ്ടുദ്ദേശിക്കുന്ന കാര്യമാണു് കേളികൊട്ടുകൊണ്ടുദ്ദേശിക്കപ്പെട്ടിട്ടുള്ളതു്. ചെണ്ട, മദ്ദളം, ഇലത്താളം, ചേങ്ങല എന്നീ ഉപകരണങ്ങൾ ഉപയോഗിച്ചുകൊണ്ടുള്ള ഒരു പ്രത്യേകതരം കൊട്ടാണു് 'കേളികൊട്ടു്.' അതു കേട്ടാൽ നിശ്ചയിക്കാം, അന്നു് എവിടേയോ ഒരു കഥകളിയുണ്ടെന്നു്. ഈ കേളികൊട്ടു് സന്ധ്യയോടുകൂടി കഴിയും. എട്ടൊൻപതുമണിക്കു് അരങ്ങത്തു വിളക്കുവെയ്ക്കുകയും ശുദ്ധമദ്ദളമാരംഭിക്കുകയും ചെയ്യും. ഇതിനു് "കേളിക്കയ്യു്" എന്നാണു് പേർ. മദ്ദളവും ഇലത്താളവും ചേങ്ങലയും മാത്ര

മേ ഇതിനുപയോഗിക്കാറുള്ളു; ചെണ്ട ഇല്ലെന്നർത്ഥം. കേളിക്കയ്യ് അവസാനിച്ച് കുറച്ചു കഴിയുമ്പോൾ മദ്ദളത്തിന്നു മുമ്പിലായി തിരശ്ശീല പിടിക്കും. പിന്നെ തോടയമായി. തലയിൽ ഒരുതരം കെട്ടുമായി കഥകളിയോഗത്തിലെ കുട്ടിത്തരക്കാർ ഈശ്വരപ്രാർത്ഥനാപരമായ പാട്ടിന്റെ താളത്തിനനുസരിച്ച് ചില ചോട്ടുകൾ വെച്ച് അമർന്നു കളിക്കുന്നതാണ് 'തോടയം.' നാടകത്തിലെ പൂർവ്വരംഗത്തിന്റെ സ്ഥാനത്താണ് കഥകളിയിലെ ഈ ഭാഗം. ഇതാണ് കഥകളിയുടെ ആരംഭം. അതു കഴിഞ്ഞാൽ പുറപ്പാടിനുള്ള വട്ടമായി. പുറപാടിനു മുൻപിലായിത്തന്നെ പാട്ടുകാർ വന്ദനശ്ലോകങ്ങൾ ചൊല്ലിക്കഴിയും. ഇതു് നാന്ദിയുടെ പ്രതിരൂപമാണെന്നു വിചാരിക്കാം. പുറപ്പാടെന്നതു്, കഥയിലെ പ്രധാനമായ ഒരു പാത്രം ശംഖധ്വനി, ആലവട്ടം, മേലാപ്പ് എന്നീ ആഘോഷങ്ങളോടും മററു ചില കഥാപാത്രങ്ങളോടുംകൂടി ആദ്യമായി രംഗപ്രവേശം ചെയ്യുന്ന ചടങ്ങാണ്. ഭാഗവതർ പുറപ്പാടുശ്ലോകം ചൊല്ലി അവസാനിക്കുന്നതോടുകൂടി ചെണ്ട, മദ്ദളം, ചേങ്ങല, ഇലത്താളം ഇവ ചേർന്നുള്ള മേളം ആരംഭിക്കുന്നു. ഈ സന്ദർഭത്തിലാണ് ചെണ്ട ആദ്യമായി ഉപയോഗിച്ചു തുടങ്ങുന്നതു്.

## മഞ്ജുതര

പുറപ്പാടുകഴിഞ്ഞാൽ മേളപ്പദമായി. "മഞ്ജുതരകുഞ്ജതല" എന്നു തുടങ്ങുന്ന ഗീതഗോവിന്ദത്തിലെ പദം ഈ അവസരത്തിലാണ് പാടുക പതിവു്. ഇതു പാടുമ്പോൾ തിരശ്ശീല പിടിച്ചിരിക്കയില്ല; പാത്രങ്ങളുടെ പ്രവേശവും ഇല്ല. മേളക്കാർ തങ്ങളുടെ സാമർത്ഥ്യം പ്രകടിപ്പിക്കുന്നതിന് ഈ അവസരം ഉപയോഗിക്കുന്നതുകൊണ്ടായിരിക്കണം ഇതിന് മേളപ്പദം എന്ന പേരു കിട്ടിയതു്. പാട്ടിന്റെ ആരംഭത്തെ ആസ്പദമാക്കി ഇതിന് 'മഞ്ജുതര' എന്നും പറയാറുണ്ടു്. കഥയുമായി ഒരു ബന്ധവുമില്ലാത്ത ഈ 'മഞ്ജുതര' കഥകളിച്ചട

ങ്ങളിൽ അപരിഹാര്യമായിത്തീർന്നതെങ്ങിനെയാണെന്നുള്ളതിനെപ്പററി മഹാകവി കെ. സി. കേശവപിള്ള പുറപ്പെടുവിച്ചിട്ടുള്ള ഒരഭിപ്രായം താഴെ ഉദ്ധരിക്കാം.

“കഥകളിപ്പാട്ട് ആദ്യമായി ഉണ്ടാക്കിയതു് കൊട്ടാരക്കര തമ്പുരാനാണെന്നും, അദ്ദേഹം അതിലേക്കായി തിരഞ്ഞെടുത്തതു് രാമായണം കഥയാണെന്നും ഉള്ളതു് പ്രസിദ്ധമാണല്ലോ. അദ്ദേഹത്തെ പിന്തുടർന്നു കോട്ടയത്തുതമ്പുരാൻ മുതലായവരും തങ്ങളുടെ ആട്ടക്കഥകൾക്കു് പൗരാണികകഥകൾതന്നെയാണു് സ്വീകരിച്ചതു്. അക്കാലത്തു് കഥകളിയുടെ സ്ഥാപകന്മാർക്കു് അതിലെ അഭിനയത്തെക്കുറിച്ചുള്ള ആലോചനയിൽ ഒരു സംശയം ജനിച്ചു. ശ്രീരാമൻ, ശ്രീകൃഷ്ണൻ മുതലായവർ അവതാരപുരുഷന്മാരാണല്ലോ. ‘കേവലം മനുഷ്യരായ നാം അവരുടെ വേഷം ധരിച്ചു് അവരുടെ പ്രവൃത്തികളെ അനുകരിക്കുന്നതു് അവരെ ഒരുവിധം പരിഹസിക്കയല്ലേ?’ ഇതായിരുന്നു അവരുടെ സംശയം. ഈ ദോഷത്തെ പരിഹരിക്കുന്നതിനു് ഗീതഗോവിന്ദത്തിലെ ഒരു പാട്ടു് പുറപ്പാടിനു ശേഷം കഥാരംഭത്തിനു മുൻപായി പാടിയാൽ മതി എന്നു് അവർ ഒടുവിൽ തീരുമാനിച്ചു. ഗീതഗോവിന്ദത്തിലെ ഒരു ഗാനത്തിൽ കാണുന്നതും കവി എഴുതാൻ മടിച്ചതുമായ ‘മമ ശിരസി മണ്ഡനം ദേഹി പദപല്ലവമുദാരം’ എന്ന വരി ശ്രീകൃഷ്ണൻതന്നെ പ്രത്യക്ഷപ്പെട്ടു ഗ്രന്ഥത്തിൽ എഴുതിച്ചേർത്തതാണെന്നുള്ള ഐതിഹ്യം ആ കൃതിക്കു് അസാധാരണമായ മഹത്വം സമ്പാദിച്ചുകൊടുത്തിട്ടുള്ളതിനാലാണു്, അതിലെ പാട്ടു് ദോഷപരിഹാരത്തിനു വേണ്ടി സ്വീകരിച്ചാൽ മതിയെന്നു് അവർ തീരുമാനിച്ചതു്. ഇതാണു് കഥകളിയിലെ ‘മഞ്ജുതര’യുടെ ആഗമം.”

മേളപ്പദം കഴിഞ്ഞാൽ കഥ ആരംഭിക്കുകയായി. മിക്ക കഥകളിലും നായികാനായകന്മാർ രംഗപ്രവേശം ചെയ്തു കാമോദ്ദീപകമായ വസന്തർത്തുവിനെ ലാക്കാക്കി ‘ശൃംഗാരപദം’ ആട

കയാണ് ആദ്യത്തെ ചടങ്ങ്. അവിടംതൊട്ടു കഥ അഭിനയിച്ചുതുടങ്ങും. ഇതാണ് കഥകളിയുടെ സാമാന്യസ്വരൂപം.

## പരിഷ്കാർവിചാരം

കാലസ്ഥിതി അനുസരിച്ച് കഥകളി പരിഷ്കരിക്കേണ്ടതു് അത്യാവശ്യമാണെന്നു പലരും പറഞ്ഞുകേൾക്കാറുണ്ടു്. എന്നാൽ അതിൻെറ ഏതെങ്കിലും ചടങ്ങുകളിൽ കൈവെക്കാനുള്ള ധൈര്യം ആക്കും ഉണ്ടായിക്കാണുന്നില്ല. 1. പഴയ നിലവിളക്കിനു പകരം ഗ്യാസ്ലൈററുപയോഗിക്ക; 2. തിരശ്ശീല മാററി കർട്ടൻ ഏർപ്പെടുത്തുക; 3. നാടകത്തിലെപ്പോലെ പൊക്കത്തിൽ അഭിനയവേദി തയ്യാറാക്കുക; 4. സ്ത്രീപ്പാർട്ടുകാർ സാരി ഉപയോഗിക്കുക; 5. സന്ദർഭോചിതമായ "സീൻസ്" പ്രദർശിപ്പിക്കുക; 6. കേളികൊട്ടിനുപകരം നോട്ടീസ്സു പ്രചരിപ്പിക്കുക; 7. അശ്ലീലമായ ശൃംഗാരാഭിനയം തീരെ മാററുക; 8. വേഷഭൂഷാദികൾ പരിഷ്കരിക്കുക; 9. രാത്രി മുഴുവൻ കഥയാടുന്ന സമ്പ്രദായം മാററുക; 10. ശ്രുതിക്കു ഹാർമ്മോണിയം ഉപയോഗിക്ക—മുതലായവയാണ് ചിലർ ചൂണ്ടിക്കാണിക്കുന്ന പരിഷ്കാരങ്ങൾ. പ്രഥമദൃഷ്ടിയിൽ ഇതെല്ലാം സ്വീകാര്യമാണെന്നു തോന്നാമെങ്കിലും, മൂന്നുമുതൽ അഞ്ചുവരെയുള്ള നിർദ്ദേശങ്ങൾ അംഗീകരിക്കുന്നപക്ഷം, കഥകളിയുടെ സ്വത്വം തന്നെ നശിച്ചുപോയി എന്നുവരും. നടന്മാർ മുഖത്തു് സ്ഫുരിപ്പിക്കുന്ന ഭാവങ്ങളും മററും ശരിക്കു കാണണമെങ്കിൽ നിലവിളക്കുതന്നെ വേണം. തിരനോട്ടം മുതലായ ചടങ്ങുകൾക്കു തിരശ്ശീലയായാലേ പററൂ. നടന്മാരുടെ ഇന്നത്തെ വസ്ത്രധാരണരീതി നിലനില്ക്കുന്നിടത്തോളംകാലം, അഭിനയവേദി ഉയർത്തിക്കെട്ടുന്നതു വളരെ സൂക്ഷിച്ചുവേണം. സാരി ധരിച്ചാൽ സ്ത്രീപ്പാർട്ടുകാക്ക് ആടാൻ സാധിക്കുമോ എന്നു സംശയമാണ് സീൻസും കഥകളി സമ്പ്രദായത്തെ വികൃതമാക്കിയേക്കും; എങ്കിലും നരസിംഹാവതാരം മുതലായ സന്ദർഭങ്ങളിൽ ആ സമ്പ്ര



ദായം ഏർപ്പെടുത്തുന്നതുകൊണ്ടു തരക്കേടുണ്ടെന്നു തോന്നുന്നില്ല. 6 മുതൽ 10 വരെയുള്ള നിർദ്ദേശങ്ങളും സ്വീകാര്യങ്ങളാണ്. കലാമണ്ഡലക്കാരും മററും അവയിൽ മിക്കതും സ്വീകരിച്ചുകഴിഞ്ഞിരിക്കുന്നു.

മങ്ങിമയങ്ങി നിർജ്ജീവമായിക്കിടന്നിരുന്ന അഭിനയസമ്പ്രദായത്തെ പരിഷ്കരിക്കയും, സാമർത്ഥ്യമുള്ള നടന്മാരെ സൃഷ്ടിക്കയും ചെയ്യുന്ന വിഷയത്തിലാണ് കലാമണ്ഡലം കൂടുതൽ ശ്രദ്ധ പതിപ്പിച്ചിട്ടുള്ളതെന്നു തോന്നുന്നു. കഥകളിയിലെ അഭിനയസമ്പ്രദായം പകർത്തി ഭാരതീയനൃത്തകല ലോകമെങ്ങും പ്രദർശിപ്പിച്ചുവരുന്ന നടന്മാർ ഇന്നു കേരളത്തിൽ അനേകമുണ്ടു്. കലാമണ്ഡലമാണ് ഇവരുടെ ജന്മഗൃഹം. വേറൊരു കാര്യത്തിലും കലാമണ്ഡലം, അഭിനന്ദനീയമായ ഒരു പാരമ്പര്യം സൃഷ്ടിച്ചുകഴിഞ്ഞിരിക്കുന്നു. ആട്ടക്കഥകളിലെ ആകർഷകങ്ങളായ ഏതെങ്കിലും ചില രംഗങ്ങൾ തിരഞ്ഞെടുത്ത് രണ്ടോ മൂന്നോ മണിക്കൂറുകൊണ്ടു് അഭിനയിച്ചുതീർക്കുക എന്ന സമ്പ്രദായമാണ് അതു്. നേരം വെളുക്കുന്നതുവരെ ഉറക്കമിളച്ചിരുന്ന് ആട്ടം കാണുക എന്നതു് ഇന്നത്തെ കാലസ്ഥിതിക്കു പല കാരണങ്ങളാലും അസാദ്ധ്യമായിത്തീർന്നിട്ടുണ്ടു്. അതുകൊണ്ടു്, കഥകളി ഇഷ്ടപ്പെടുന്ന കൂട്ടർപോലും അതു കാണാൻ പോകാറില്ലായിരുന്നു. കലാമണ്ഡലത്തിന്റെ ഈ പരിഷ്കാരംമൂലം, ഒരു സിനിമയോ നാടകമോ കാണുന്നതിന്നുവേണ്ട സമയം മാത്രമേ കഥകളി കാണാനും വേണ്ടതുള്ളു എന്നു വന്നതിനു ശേഷം, ആ ദൃശ്യകല പലരേയും പൂർവ്വാധികം ആകർഷിച്ചുതുടങ്ങീട്ടുണ്ടു്.

# II

# ദക്ഷയാഗം

## ഗ്രന്ഥകർത്താവ്

'ധൎമ്മരാജാവ്'' എന്ന പേരിൽ വിഖ്യാതനായ കാൎത്തിക തിരുനാൾ രാമവൎമ്മ മഹാരാജാവു മുതൽ ആയില്യം തിരുനാൾ മഹാരാജാവുവരെയുള്ള നാലു രാജാക്കന്മാരുടേയും, ഗൗരിലക്ഷ്മീഭായി ഗൗരിപാൎവ്വതീഭായി എന്നീ രാജ്ഞിമാരുടേയും സമകാലികത്വംകൊണ്ടു ധന്യനായ ഇരയിമ്മൻതമ്പിയാണ് ദക്ഷയാഗം ആട്ടക്കഥയുടെ കൎത്താവ്. കൊല്ലവൎഷം 958 തുലാമാസത്തിലെ പൂരുരുട്ടാതി നക്ഷത്രത്തിലായിരുന്നു ജനനം. ധൎമ്മരാജാവിന്റെ കനിഷ്ഠസഹോദരനായ രവിവൎമ്മ ഇളയതമ്പുരാന്റെ പുത്രിയായ പാൎവ്വതിപ്പിള്ളത്തങ്കച്ചിയാണ് മാതാവ്; ചേൎത്തല നടുവിലേക്കോവിലകത്ത് കേരളവൎമ്മതമ്പാൻ പിതാവും. തമ്പാന്റെ ശാസ്ത്രപാണ്ഡിത്യം കണ്ടു സന്തുഷ്ടനായ ധൎമ്മരാജാവ് 'ശാസ്ത്രി' സ്ഥാനം നല്കിയിരുന്നതിനാൽ 'ശാസ്ത്രി കേളരുതമ്പാൻ' എന്ന പേരിലാണ് അദ്ദേഹം പരക്കേ അറിയപ്പെട്ടിരുന്നത്.

പിതാവുതന്നെയായിരുന്നു തമ്പിയുടെ പ്രഥമഗുരു. മൂത്താട്ട് ശങ്കരനിളയത് എന്ന പണ്ഡിതന്റെ അടുക്കൽ സംസ്കൃതത്തിൽ ഉപരിഗ്രന്ഥങ്ങൾ വായിക്കയും വ്യാകരണാദി ശാസ്ത്രങ്ങൾ അഭ്യസിക്കയും ചെയ്തു. വിദ്യാൎത്ഥിയായിരിക്കുമ്പോൾത്തന്നെ തമ്പിക്കു കവിതയിൽ 'ഭ്രമം' തുടങ്ങിയിരുന്നു. പതിന്നാലാമത്തെ വയസ്സിൽ ചില ശ്ലോകങ്ങളുണ്ടാക്കി അടിയറവെച്ചപ്പോൾ, ധൎമ്മരാജാവ് ഉള്ളുകൊണ്ടു സന്തോഷിച്ചു എങ്കിലും പുറമേ നീരസം ഭാവിച്ച് "കുറേക്കൂടി പഠിച്ചതിനു ശേഷം കവിത എഴുതിയാൽ മതി" എന്നു കല്പിച്ചതായും, കുട്ടി പോയതിനു ശേഷം "കവിത തരക്കേടില്ല; പക്ഷേ, ഇപ്പൊഴേ എഴുത്തുജോലി തുടങ്ങിയാൽ പഠിപ്പിനു തടസ്സം നേരിടുമെന്നു

വിചാരിച്ചാണ് അതു നേരിട്ടു പറയാതിരുന്നതു്" എന്നു് അടുത്തുനിന്നിരുന്നവരോടായി പറഞ്ഞതായും കേട്ടിട്ടുണ്ടു്.

കാവ്യശാസ്ത്രാദികളിൽ ഇരയിമ്മൻതമ്പിക്കുള്ള പാണ്ഡിത്യം അഗാധവും അതലസ്പർശിയുമായിരുന്നു. സംസ്കൃതഭാഷയിൽ തമ്പി നിർമ്മിച്ചിട്ടുള്ള പദ്യങ്ങളും പദങ്ങളും കാവ്യവിഷയകമായ അദ്ദേഹത്തിന്റെ പാണ്ഡിത്യത്തിനുള്ള നികഷോപലങ്ങളത്രെ. വ്യാകരണാദിശാസ്ത്രങ്ങളിലും തുല്യമായ പാണ്ഡിത്യം അദ്ദേഹത്തിനുണ്ടായിരുന്നുവെന്നാണ് പറയപ്പെടുന്നതു്. "1015-ൽ പരദേശത്തുനിന്നും തിരുവനന്തപുരത്തു വന്ന രണ്ടു ശാസ്ത്രിമാരെ ഇരയിമ്മൻതമ്പി ശാസ്ത്രവാദത്തിൽ പരാജിതരാക്കുകയാൽ സന്തുഷ്ടനായിത്തീർന്ന സ്വാതിതിരുനാൾ മഹാരാജാവു് അദ്ദേഹത്തിനു രണ്ടു കൈക്കും അട്ടത്തോടൻ വീരശൃംഖല സമ്മാനിച്ചു. ഇതുപോലെ പല അവസരങ്ങളിലും തമ്പി രാജകരങ്ങളിൽനിന്നും പാരിതോഷികങ്ങൾ വാങ്ങിട്ടുണ്ടു്" എന്നു് ഒരു ചരിത്രകാരൻ രേഖപ്പെടുത്തിക്കാണുന്നു.

ഇടശ്ശേരിയാട്ടു കാളിപ്പിള്ളത്തങ്കച്ചിയെയാണ് തമ്പി വിവാഹം കഴിച്ചിരുന്നതു്. സുപ്രസിദ്ധ കവയിത്രിയായ കുട്ടിക്കുഞ്ഞുതങ്കച്ചി ഈ ദമ്പതികളുടെ പുത്രിയത്രെ. 1031 കർക്കടകത്തിൽ, 73-ാമത്തെ വയസ്സിൽ, ഇരയിമ്മൻതമ്പി യശശ്ശരീരനായിത്തീർന്നു.

1 കീചകവധം, 2 ഉത്തരാസ്വയംവരം, 3 ദക്ഷയാഗം എന്നീ മൂന്നു് ആട്ടക്കഥകൾ, 4 സുഭദ്രാഹരണം കൈകൊട്ടിക്കളിപ്പാട്ടു്, 5 മുറജപപ്പാന, 6 നവരാത്രി പ്രബന്ധം, 7 ഓമനത്തിങ്കൾക്കിടാവോ എന്നാരംഭിക്കുന്ന താരാട്ടു്, 8 ശ്രീമദനന്തപുരത്തിൽ വാഴും എന്നു തുടങ്ങുന്ന കുമ്മി, 9 വാസിഷ്ഠം കിളിപ്പാട്ടു്, 10 രാസക്രീഡ, 11 രാജസേവാക്രമം മണിപ്രവാളം, 12 സംസ്കൃതത്തിലും മലയാളത്തിലും നിരവധി ശ്ലോകങ്ങൾ, 13 സംസ്കൃതത്തിലും മലയാളത്തിലുമായി വർണ്ണങ്ങളും കീർത്തനങ്ങളും 'പദ'ങ്ങളുമുൾപ്പെടെ 61 ഗാനങ്ങൾ—ഇത്രയുമാണ്

ഇരയിമ്മൻതമ്പിയുടെ പേരിൽ പതിഞ്ഞിട്ടുള്ള കൃതികൾ. ഇവയിൽ വാസിഷ്ഠം കിളിപ്പാട്ടും രാസക്രീഡയും തമ്പിയുടെ കൃതികളാണെന്നു ഭാഷാചരിത്രകർത്താവായ പി. ഗോവിന്ദപ്പിള്ള പറഞ്ഞിട്ടുണ്ടെന്നല്ലാതെ ഇതേവരെ കണ്ടുകിട്ടീട്ടില്ല.

ആട്ടക്കഥകളിൽ ആദ്യത്തേതു കീചകവധവും ഒടുവിലത്തേതു ദക്ഷയാഗവുമാകുന്നു. ഉത്തരാസ്വയംവരം കീചകവധത്തിന്റെ തുടർച്ചയാണെന്ന് 'നിശമ്യ വാർത്താമഥ കീചകാനാം' എന്ന അതിലെ പ്രഥമപദ്യത്തിൽനിന്നുതന്നെ വ്യക്തമാകുന്നുണ്ട്. ദക്ഷയാഗമാകട്ടേ, സ്വാതിതിരുനാൾ മഹാരാജാവിന്റെ രാജ്യഭരണകാലത്ത് ഉത്രം തിരുനാൾ മാർത്താണ്ഡവർമ്മ ഇളയതമ്പുരാന്റെ നിർദ്ദേശമനുസരിച്ചു രചിക്കപ്പെട്ടതാണെന്ന് ആ കൃതിയിലെ പ്രസ്താവനയിൽനിന്നു തെളിയുകയും ചെയ്യുന്നു.



"കോട്ടം വിട്ടൊരു കോട്ടയം കഥകൾ നാ,ലഞ്ചാതെ വഞ്ചീശ്വരശ്രേഷ്ഠൻതന്നുടെ നാല്" എന്നിങ്ങനെ നല്ല ആട്ടക്കഥകളെ കണക്കാക്കുന്ന കൂട്ടത്തിൽ വെണ്മണി മഹൻ "തമ്പിയുടെ മൂന്ന്" എന്നു കൂടി പറയുന്നുണ്ട്. "സംഗീതഭംഗികൊണ്ടു കോട്ടയവും സാഹിത്യമാധുരികൊണ്ട് അശ്വതിയും രസസ്ഫൂർത്തികൊണ്ട് ഉണ്ണായിയുമാണ് മെച്ചം നേടീട്ടുള്ളതെങ്കിൽ, ഏതുപാധികൊണ്ടു പരിശോധിച്ചാലും അവരുടെ കൃതികളോടു സമപ്രഭാവങ്ങളും പദങ്ങളിലെ ശബ്ദഘടനാവൈഭവംകൊണ്ട് അവയ്ക്കു മീതെ നിലകൊള്ളുന്നവയുമാണ് തമ്പിയുടെ കൃതികൾ."* ഈ ആട്ടക്കഥകൾക്കുള്ള അസൂയാർഹമായ പ്രചാരം തന്നെ അവയുടെ മഹത്വത്തെ പ്രഖ്യാപനം ചെയ്യുന്നു. അനിതരസാധാരണമായ ഈ പ്രചാരത്തിന് എന്താണ് കാരണം? ഒന്നാന്തരം ഒരു കഥകളിപ്രിയനായ ശ്രീ. എസ്. കെ. നായർ പറയുന്നതു നോക്കുക:

---

* ഉള്ളൂർ. കേരളസാഹിത്യചരിത്രം IV. പുറം 69.

"ആട്ടക്കാരും പാട്ടുകാരും കളിഭ്രമക്കാരും ഒരുപോലെ ഇഷ്ടപ്പെടുന്നു, ആ മൂന്നു കഥകളും. അതിനുള്ള കാരണങ്ങൾ ചുരുക്കിപ്പറയാം. തമ്പിയുടെ കഥകൾ പാടാൻ മെച്ചപ്പെട്ടവയാണ്. 'ലളിത കോമള കാന്ത പദാവലീവിരചിത'മായ പാട്ടുകൾ അജ്ഞനേയും പ്രാജ്ഞനേയും ഒരുപോലെ ആകർഷിക്കുന്ന അർത്ഥചമൽകൃതി ഉൾക്കൊള്ളുന്നവയത്രെ. മൂന്നു കഥകളിലെ പാട്ടുകളും അതിപ്രസിദ്ധങ്ങളാണ്. കൈകൊട്ടിക്കളിക്കാർ ഇത്രമാത്രം ഇഷ്ടപ്പെടുന്ന 'പദങ്ങൾ' ഒരുപക്ഷേ, ഉണ്ണായിയുടെ നളചരിതത്തിൽ മാത്രമേ കാണു. സാക്ഷാൽ കേരളീയ ഗാനരീതിയിൽ ചൊല്ലി രസിപ്പിക്കാവുന്നവയാണ് തമ്പിയുടെ പദങ്ങൾ എന്ന ഒരു മേന്മ നളചരിതത്തെ അപേക്ഷിച്ച് അവയ്ക്കുണ്ട്.

എന്തുകൊണ്ടാണ് ആട്ടക്കാർ തമ്പിയുടെ കഥകളെ കൂടുതൽ ഇഷ്ടപ്പെടുന്നതു്? ഒന്നാമതു്, അവയ്ക്കു് കോട്ടയംകഥകളുടെ കാഠിന്യമില്ല; നളചരിതത്തിൻെറ 'ഏടാകൂട'ങ്ങളുമില്ല. അർത്ഥഗ്രഹണത്തിലുള്ള അനായാസത, പദാർത്ഥാഭിനയത്തെ കൊഴുപ്പിക്കത്തക്കവണ്ണം പദപ്രയോഗത്തിലുള്ള സൂക്ഷ്മത, ഈ രണ്ടു ഗുണങ്ങളും മറെറാരു കഥയിലും ഇത്രമാത്രം ഇല്ലെന്നുതന്നെ പറയാം. ഇതിനെല്ലാം പുറമേ, നടന്മാരുടെ അഭിനയപാടവത്തിനുള്ള നികഷോപലങ്ങൾ അങ്ങിങ്ങായി തമ്പി അദ്ദേഹത്തിൻെറ കഥകളിൽ തിരുകിട്ടുമുണ്ടു്. ഉത്തരാസ്വയംവരത്തിലെ 'കേകി'യും 'ഏകലോചന'വും സുപ്രസിദ്ധമാണല്ലോ. ദക്ഷയാഗത്തിലെ 'പനിമതിബിംബം.........'—'കണ്ണിണയ്ക്കാനന്ദം.........' എന്നിവയും കീചകവധത്തിലെ 'ഹരിണാക്ഷി'യും ആടാൻ കൊതിക്കാത്ത നടന്മാരും കാണാൻ കൊതിക്കാത്ത കാഴ്ചക്കാരും സുദുർല്ലഭമാണ്. 'ക്ഷോണീന്ദ്രപത്നിയുടെ വാണീം നിശമ്യ' എന്നു തുടങ്ങുന്ന ദണ്ഡകത്തിൻെറ അഭിനയാർഹതയും രസികലോകത്തെ ഒട്ടേറെ ആകർഷിച്ചിട്ടുള്ളതാണ്. ചുരുക്കിപ്പറയട്ടേ: തമ്പിയുടെ മൂന്നു കഥയിലും ഒരൊററ ഭാഗമെ

ങ്കിലും അഭിനയിക്കാതെ വിടാൻ ആൎക്കും മനസ്സു വരില്ല."*

ശ്രീ. എസ്. കെ. നായർ നിർദ്ദേശിക്കുന്ന ആ ഖണ്ഡകത്തിന്റെ കാര്യം പ്രത്യേകം സ്മരണീയമാണ്. അതു മുഴുവൻ ഇവിടെ ഉദ്ധരിക്കാം:

1. "ക്ഷോണീന്ദ്രപുത്രിയുടെ വാണീം നിശമ്യ പുന-
രേണീവിലോചന നടുങ്ങി;
മിഴിയിണ കലങ്ങി, വിവശതയിൽ മുങ്ങി;
പലതടവുമതിനു പുനരവളോടു പറഞ്ഞതല്ലവു
പരുഷമൊഴി കേട്ടുടനടങ്ങി.

2. ദാസ്യം സമസ്തജനഹാസ്യം നിനച്ചു നിജ-
മാസ്യം നമിച്ചു പുനരേഷാ
വിജിതസുരയോഷാ വിഗതപരിതോഷാ
ശ്രമസലിലബഹുലതര നയനജലമതിലുടനെ
മുഴുകി ബത! മലിനതരവേഷാ.

3. ഗാത്രം വിറച്ചിതതിമാത്രം കരത്തിലഥ
പാത്രം ധരിച്ചവിടെ നിന്നു,
പരിചൊടു നടന്നു, പഥി കിമപി നിന്നു,
ഹരിണരിപുവര സഹിതദരിയിലിഹ പോകുമൊരു
ഹരിണിയുടെ വിവശത കലർന്നു;

4. നിശ്വസ്യ ദീർഘമഥ വിശ്വസ്യ നാഥമപി
വിശ്വസ്യ ചേതസി സുജാതാ
ധൃതിരഹിതചേതാ ധൃതപുളകജാതാ
സൂതസുതനുടെ മണിനികേതമതിലവൾ ചെന്നു
ഭീതിപരിതാപപരിഭൂതാ."

കീചകന്റെ അടുക്കലേക്കു പോകാൻ രാജ്ഞി കല്പിച്ചതു കേട്ടപ്പോൾ സൈരന്ധ്രിക്കുണ്ടായ ഭാവഭേദങ്ങളെയാണ് കവി പ്രസ്തുത ഖണ്ഡകത്തിൽ വൎണ്ണിച്ചിരിക്കുന്നതു്. പാഞ്ചാലി

* സാഹിത്യചരിത്രം....പ്രസ്ഥാനങ്ങളിലൂടെ. (പേജ് 585, 586)

ആ രാജ്ഞിയുടെ വാക്കു കേട്ടു് പെട്ടെന്നു നടുങ്ങിയതു്, സങ്കടം പറഞ്ഞപ്പോ രാജ്ഞിയുടെ പരുഷവാക്കുകൾ കേൾക്കേണ്ടിവന്നതു്, സമസ്തജനപരിഹാസ്യമായ തന്റെ ദാസ്യത്തെപ്പററി ഓർത്തു മുഖം കുനിച്ചതു്, തന്റെ തൽകാലസ്ഥിതിയോർത്തു് അടിമുതൽ മുടിവരെ വിയർത്തതു്, ആഹാരപാത്രം കയ്യിലെടുത്തു ക്ഷണനേരം നിന്നുപോയതു്, കാലടികൾ എണ്ണിവെക്കുന്നതുപോലെ പതുക്കെ മുന്നോട്ടു നീങ്ങിയതു്, ചിന്താതാന്തയായി ഇടയ്ക്കിടയ്ക്കു നിന്നുപോയതു്, കൂടക്കൂടെ ദീർഘമായി നിശ്വസിച്ചതു്, ഒടുവിൽ എല്ലാം ദൈവത്തിൽ സമർപ്പിച്ചു സമാശ്വസിച്ചതു്—ഇതെല്ലാം സിനിമയിലെന്നപോലെ, ഒന്നിനു പിന്നാലെ ഒന്നായി നമുക്കു പ്രത്യക്ഷപ്പെടുന്നു. കവിയുടെ ചിത്രനിർമ്മാണചാതുരി നമ്മെ അത്ഭുതപരതന്ത്രരാക്കിത്തീർക്കുന്നു. സമർത്ഥനായ ഒരു നടനു് ആടി ഫലിപ്പിക്കാൻ പററിയതാണു് ഈ പദമെന്നു പ്രത്യേകിച്ചു പറയണമെന്നില്ലല്ലോ. "ഇതുപോലുള്ള ഒരു ഖണ്ഡകം മറെറാരാട്ടക്കഥയിലും കാണാൻ സാധിക്കയില്ല"ന്നു് ഉള്ളൂർ പറയുന്നതു വെറുതെയല്ല.

> "വീര! വിരാടകുമാര! വിഭോ!
> ചാരുതരഗുണസാഗര! ഭോ!
> മാരലാവണ്യ! നാരീമനോഹാരിതാരുണ്യ!
> ജയ ജയ ഭൂരികാരുണ്യ! വന്നീടുക
> ചാരത്തിഹ പാരിൽ തവ നേരൊത്തവരാരുത്തര!
> സാരസ്യസാരമറിവതിന്നും—നല്ല
> മാരസ്യ ലീലകൾ ചെയ്യതിന്നും"

എന്നു തുടങ്ങുന്ന ഉത്തരാസ്വയംവരത്തിലെ കുമ്മിയും സുപ്രസിദ്ധമാണു്. ഇത്ര മനോഹരമായ ഒരു കുമ്മി മലയാളഭാഷയിൽ വേറെയുണ്ടെന്നു തോന്നുന്നില്ല. "ജയ ജയ നാഗകേതന!' —'കൗരവേന്ദ്ര നമോസ്തു തേ'—'കണ്ണിണയ്ക്കാനന്ദം'—'കന്യകമാർമണിമൗലിമാലേ! കല്യാണശീലേ!" എന്നും മററുമുള്ള തമ്പിയുടെ കഥകളിഗാനങ്ങൾ സംഗീതരസികന്മാരെ പ്രത്യേ

കം ആകഷിച്ചിട്ടുള്ളവയാണ്. റേഡിയോനിലയങ്ങഠംപോലും കൂടക്കൂടെ ഇവയ്ക്കു സ്വാഗതം പറയാറുണ്ട്.

ഇരയിമ്മൻതമ്പിയുടെ മററു കൃതികളെപ്പററി ഇവിടെ അധികം വിസ്തരിക്കാൻ സ്ഥലപരിമിതി അനുവദിക്കുന്നില്ല. അദ്ദേഹത്തിൻെറ ഒററശ്ലോകങ്ങളിൽ പലതും സുപ്രസിദ്ധങ്ങളാണ്.

"ദിവ്യം കിഞ്ചന വെള്ളമുണ്ടൊരു മുറി-
സ്സോമൻ കരപ്പും ഗളേ
പാത്താൽ നല്ലടയാളമുള്ള കരമു-
ണ്ടൊട്ടല്ലഹോ! പിന്നെയും
തോലെന്യേ തുണയില്ല തെല്ലുമരയിൽ
കേളേററമാന്തരെഴും
പോററീ! നിൻെറ ചരിത്രമത്ഭുതമഹോ?
ഭർഗ്ഗായ തുഭ്യം നമഃ"

"ഇന്ദ്രൻ വഞ്ചീന്ദ്രനുണ്ടീ,ങ്ങമരഗുരു ദിവാൻ
വെങ്കിടാഖ്യൻ നിനച്ചാൽ,
പിന്നെ ശ്രീപത്മനാഭൻ സുരതരു, സുരഭീ
പാവ്വതീരാജ്ഞി സാക്ഷാൽ,
വെള്ളാനപ്രൗഢനുണ്ടിട്ട്രയവർകഠം, ബുധ-
ന്മാക്കമിങ്ങററമില്ലാ,
സ്വഗ്ഗം ഭൂലോകമത്രേ പ്രഥമനമൃതിനെ-
ക്കാഠം വിശേഷം വിശേഷം."

"മഹീപതേ! ഭാഗവതോപമാനം
മഹാപുരാണം ഭവനം മദീയം
നോക്കുന്നവക്കൊക്കെ വിരക്തിയുണ്ടാ-
മത്ഥങ്ങളില്ലെന്നൊരു ഭേദമുണ്ട്."

എന്നിത്യാദി പദ്യങ്ങഠം പലക്കും സുപരിചിതങ്ങളായിരിക്കും. അക്ലിഷ്ടമനോഹരമായ രീതിയിൽ ശ്ലേഷാലങ്കാരം പ്രയോഗി

ച്ചിട്ടുള്ളതിനു് മലയാളഭാഷയിൽ ചൂണ്ടിക്കാണിക്കാനുള്ള ഉത്തമോദാഹരണങ്ങളിൽപ്പെട്ട ഒന്നാണു് 'മഹീപതേ!' എന്നു തുടങ്ങുന്ന ശ്ലോകം.

'ഓമനത്തിങ്കൾക്കിടാവോ?" എന്നു തുടങ്ങുന്ന താരാട്ടും 'ശ്രീമദനന്തപുരത്തിൽ വാഴും' എന്നാരംഭിക്കുന്ന കുമ്മിയും കേരളത്തിൽ മിക്കവക്കും മനഃപാഠമാണു്. ഉറക്കുപാട്ടുകളുടെ കൂട്ടത്തിൽ ഇത്ര കലാസൗഭഗം തികഞ്ഞ ഒന്നു് മലയാളഭാഷയിലെന്നു വേണ്ട മററു ഭാരതീയ ഭാഷകളിൽതന്നെ ഉണ്ടായിരിക്കുമെന്നു തോന്നുന്നില്ല.

സ്വാതിതിരുനാളിന്റെ സംഗീതപാടവം സുപ്രസിദ്ധമാണു്. കേരളീയക്കു സംഗീതസാമത്ഥ്യമില്ലെന്നുള്ള അപവാദത്തെ ഉന്മൂലനം ചെയ്തതു് ഈ മഹാരാജാവത്രെ. ഈ ഗാനഗന്ധവ്വനെ അനുകരിച്ചു് ഇരയിമ്മൻതമ്പിയും മലയാളത്തിലും സംസ്കൃതത്തിലുമായി അനേകം ഗാനങ്ങൾ നിമ്മിക്കുകയുണ്ടായി. ഇക്കാര്യത്തിൽ ആത്മസുഹൃത്തുക്കളെപ്പോലെയാണു് അവർ വത്തിച്ചിരുന്നതു്. തിരുമനസ്സുകൊണ്ടു് അപ്പപ്പോൾ രചിക്കുന്ന പാട്ടുകൾ തമ്പിയും, തമ്പി രചിക്കുന്നവ തിരുമനസ്സുകൊണ്ടും പരിശോധിച്ചതിനുമേൽ മാത്രമേ വെളിയിൽ വന്നിരുന്നുള്ളു. തമ്പിയുടെ ചില ഗാനങ്ങൾ സ്വാതിതിരുനാളിന്റെ ഗാനങ്ങളോടു സമശീഷ്ണങ്ങളായിട്ടുണ്ടെന്നാണു് ഗായകന്മാരുടെ അഭിപ്രായം. "കരുണചെയ്‌വാൻ എന്തു താമസം കൃഷ്ണ!" എന്ന കീത്തനത്തിലെ 'ഉരുതരഭവസിന്ധൗ ദുരിതസഞ്ചയമാകും' എന്ന ചരണത്തിന്റെ മന്ദവും മന്ദ്രമധുരവുമായ ഗതിവിശേഷം ശ്രീരാഗത്തിന്റെ സ്വതസ്സിദ്ധമായ ഗാംഭീര്യത്തോടിടകലരുമ്പോൾ അസാധാരണമായ ഒരു ഭക്തിസാന്ദ്രതയാണു് അനുഭവപ്പെടുന്നതു്" എന്നു് സംഗീതരസികനും സഹൃദയവരേണ്യനുമായ ശ്രീ. എസ്. ഗുപ്തൻനായർ ഒരു ദിക്കിൽ രേഖപ്പെടുത്തിയിരിക്കുന്നു. 'പാഹി മാം ഗിരിതനയേ' എന്നു തുടങ്ങിയ കീത്തനങ്ങളും 'അംബഗൗരി' മുതലായ വണ്ണങ്ങളും ഇതുപോലെതന്നെ ആപാതമധുരങ്ങളത്രെ.

ഏതു ഭാഷയിലും 'പദങ്ങൾ' പ്രായേണ ശൃംഗാരരസപ്രധാനങ്ങളായിരിക്കും. ഇരയിമ്മൻതമ്പിയുടെ പദങ്ങളാകട്ടെ, പച്ചശ്ശൃംഗാരത്തിന്റെ പരമകാഷ്ഠവരെ എത്തീട്ടുണ്ട്. 'ഒരു നാൾ നിശിചെയ്ത ലീലകൾ'—'പ്രാണനാഥനെനിക്കു നല്കിയ പരമാനന്ദരസത്തെ' എന്നിത്യാദി 'പദങ്ങൾ' പ്രസിദ്ധങ്ങളാണ്. നായികയുടെ വിരഹാവസ്ഥാവർണ്ണനമാണ് അവയിൽ പലതിലേയും പ്രതിപാദ്യം. ഭംഗിയായി അഭിനയിക്കാവുന്ന ചില പദങ്ങളും ഇക്കൂട്ടത്തിലുണ്ട്. "'വരനോ സ്മരനോ' എന്ന നീലാംബരിപ്പദത്തിൽ, രാജോചിതമായ അലങ്കാരമോടികളോടുകൂടി വരുന്ന നായകനെ സാകൂതം നോക്കിനില്ക്കുന്ന നായിക, ആ വരുന്നതു് തന്റെ നായകനോ കാമദേവനോ എന്നു സംശയിച്ചുപോലും! കാമദേവനെപ്പോലെ വില്ലും അമ്പും ധരിച്ചിട്ടുണ്ട്. പൊക്കത്തിൽ വിലസുന്ന വെൺകൊറ്റക്കുട കണ്ടാൽ ചന്ദ്രനാണെന്നും തോന്നും. അതു സ്മരനാണെങ്കിൽ തന്റെ ദുഃഖം വർദ്ധിക്കുകയേ ഉള്ളൂ. വരനോ സ്മരനോ എന്ന് എങ്ങനെ നിശ്ചയിക്കും? അവൾ തോഴിയോടു പറഞ്ഞു, കാമവൈരിയായ ശിവന്റെ വേഷംകെട്ടി അങ്ങോട്ടു ചെല്ലാൻ. വരനാണെങ്കിൽ ശിവനെ കണ്ടാൽ വണക്കം കാട്ടും, സ്മരനാണെങ്കിൽ ഭയന്നകലും.

ഈ പദത്തിലെ കല്പനാഭംഗിയും അഭിനയസാദ്ധ്യതയും അനുപമംതന്നെ. കഥകളിയുടെ കളരിയിൽ പയറ്റിത്തെളിഞ്ഞ ആ കൈകൾ അഭിനയപ്രധാനമായ ഇത്തരം പദങ്ങളെഴുതുന്നതിൽ പുഷ്ടശക്തി നേടിയതു് സ്വാഭാവികം മാത്രമാണ്. 'ഏകലോചനം' തുടങ്ങിയ നടപരീക്ഷകളിൽ രസിച്ച വിരുതനാണല്ലോ അദ്ദേഹം. ആ വിരുതും കവിതാവും ഈ വക പദങ്ങളിലും കാണാം."*

## മൂലകഥയും വ്യതിയാനവും

നാടകം, ആട്ടക്കഥ മുതലായ കൃതികളെപ്പറ്റി പരാമർശി

---

* എസ്. ഗുപ്തൻനായർ "സാഹിത്യചരിത്രം—പ്രസ്ഥാനങ്ങളിലൂടെ." പേജ് 793.

ക്കമ്പോഠം, അവയിലെ ഇതിവൃത്തം എവിടെനിന്നാണ്ട് സ്വീകരിച്ചതെന്ന പരിശോധിക്കുന്ന ഒരു സമ്പ്രദായം സാധാരണമായിത്തീൎന്നിട്ടുണ്ട്. മൂലകഥയിൽ കവി വല്ല മാററവും വരുത്തിട്ടുണ്ടോ, ഉണ്ടെങ്കിൽ അതിൻെറ ഔചിത്യമെന്ത്, എന്ന തുടങ്ങിയ കാൎയ്യങ്ങളെപ്പററി ചിന്തിക്കാനാണ്ട് ആ പരിശോധന നടത്താറുള്ളത്. പരിശോധകൻെറ ഗ്രന്ഥപരിചയത്തിലുള്ള ഏററക്കുറവനുസരിച്ച് ഈ താരതമ്യനിരൂപണത്തിൽ വൈവിദ്ധ്യം വരാറുണ്ട്. ദക്ഷയാഗം ആട്ടക്കഥതന്നെ അക്കാൎയ്യത്തിൽ ഒരുദാഹരണമായി സ്വീകരിക്കാം. അതിലെ മൂലകഥയിൽ ഇരയിമ്മൻതമ്പി വരുത്തീട്ടുള്ള മാററങ്ങളെപ്പററി പറയുന്ന കൂട്ടത്തിൽ ഒരു വ്യാഖ്യാതാവ് ഇങ്ങനെ പറഞ്ഞിരിക്കുന്നു:

"മൂലകഥയിൽ തമ്പി പല ഭേദഗതികളും വരുത്തീട്ടുണ്ട്: സതീദാഹം കഥകളിയിൽ ഉപേക്ഷിക്കപ്പെട്ടിരിക്കുന്നു. ആത്മഹത്യ അമംഗളമായതുകൊണ്ടായിരിക്കാം കവി അങ്ങനെ ചെയ്തതു്, നായികയ്ക്കുതന്നെ അപായം നേരിട്ടാൽ നാടകത്തിലെ കഥ എന്തായിത്തീരും? ഭദ്രകാളിയും ദധീചിയും നൂതന സൃഷ്ടികഠ തന്നെ. ഭദ്രകാളി രുദ്രവല്ലഭയായ സതിയുടെ സൃഷ്ടിയാണത്രെ! വേഷവൈവിദ്ധ്യത്തിനുവേണ്ടിയായിരിക്കാം, തമ്പി സതിയെക്കൊണ്ട് ഭദ്രകാളിയെ സൃഷ്ടിപ്പിച്ചതു്. സജ്ജനങ്ങളുടെ ഉപദേശത്തെ ധിക്കരിക്കുന്നതു് നാശഹേതുവാണെന്നുള്ള തത്വം തെളിയിക്കുന്നതിനായിട്ടാണ് ദധീചിയെ സൃഷ്ടിച്ചതെന്നുള്ളതു സ്പഷ്ടമാകുന്നു. ദേവന്മാർ ബ്രഹ്മാവൊന്നിച്ച് ശിവൻെറ അടുക്കൽ ചെല്ലാതെതന്നെ ശിവൻ യാഗശാലയിലേക്കു സ്വയം വന്നുചേരുന്നതു് കഥകളിയിലെ മറെറാരു വ്യതിയാനമാകുന്നു. ആ ഭക്തവത്സലൻെറ കാരുണ്യാതിരേകത്തേയാണ് അതു സൂചിപ്പിക്കുന്നതു്........"

തമ്പി മൂലകഥയിൽനിന്നു ചില അംശങ്ങളിൽ വ്യതിചലിച്ചിട്ടുണ്ടെന്നുള്ളതു ശരിയാണ്. പക്ഷേ, മേൽ ചൂണ്ടിക്കാണിച്ചതൊന്നുംതന്നെ വ്യതിയാനത്തിനുള്ള ദൃഷ്ടാന്തങ്ങളായി

സ്വീകരിക്കാൻ നിവൃത്തിയില്ല. ഭാഗവതത്തിൽ വിവരിച്ചിട്ടു ള്ള ദക്ഷയാഗകഥയെ അവലംബിച്ചിട്ടാണ് വിമർശകൻ വ്യതിയാനങ്ങളുടെ കണക്കെടുത്തിട്ടുള്ളത്. ഇരയിമ്മൻതമ്പി ഭാഗവതത്തിനു പുറമേയും വല്ല പുരാണങ്ങളോ ഇതിഹാസങ്ങളോ വായിച്ചിരിക്കാൻ പാടില്ലെന്നില്ലല്ലോ. ഉദാഹരണത്തിനു മഹാഭാരതംതന്നെ എടുക്കുക. ശാന്തിപർവ്വത്തിൽ 283 മുതലുള്ള മൂന്നദ്ധ്യായങ്ങളിലായി വിവരിച്ചിട്ടുള്ള ദക്ഷയാഗകഥയിൽ, കവി വരുത്തിയ വ്യതിയാനങ്ങളാണെന്നു നിരൂപകൻ ചൂണ്ടിക്കാണിക്കുന്ന മേൽകാണിച്ച ഭാഗങ്ങളെല്ലാം കാണുന്നുണ്ട്. തമ്പി ഭാരതം വായിച്ചിരുന്നു എന്നുള്ളത് സ്പഷ്ടമാണ്. ചില കഥാഭാഗങ്ങളുടെ ആത്യന്തികമായ സാമ്യംതന്നെ ഇതിനു സാക്ഷ്യം വഹിക്കുന്നു. ഭാഗവതത്തിലേയും ഭാരതത്തിലേയും കഥ ഇവിടെ ചുരുക്കി വിവരിക്കാം:

### ഭാഗവതകഥ

ദക്ഷന് പ്രസൂതി എന്ന ഭാര്യയിൽ 16 പുത്രിമാരുണ്ടായി. ഏററവും ഇളയവളായ സതിയെ ശിവന് വിവാഹം കഴിച്ചുകൊടുത്തു. അങ്ങനെയിരിക്കെ, ഒരിക്കൽ ലോകപിതാമഹന്മാരായ കാശ്യപാദികൾ ഒരു യാഗം ചെയ്യുകയുണ്ടായി. ക്ഷണമനുസരിച്ചു ദക്ഷനും അവിടെ സന്നിഹിതനായി. ബ്രഹ്മാവും ശിവനുമൊഴികെ യാഗശാലയിലുണ്ടായിരുന്നവരെല്ലാം എഴുന്നേററ് ദക്ഷനെ ബഹുമാനിച്ചു. പിതാവായ ബ്രഹ്മാവിനെ ദക്ഷൻ നമസ്കരിച്ചു. പുത്രീഭർത്താവായിരുന്നിട്ടും ശിവൻ തന്നെ വേണ്ടപോലെ ആദരിക്കാഞ്ഞതിനാൽ ദക്ഷൻ ദേഷ്യപ്പെട്ട്, "മേലാൽ യാഗാദികളിൽ ഹവിർഭാഗം കിട്ടാതെ പോകട്ടെ" എന്നു ശിവനെ ശപിച്ചു. സ്വാമിഭക്തനായ നന്ദികേശ്വരൻ, "തത്ത്വാത്ഥബോധരഹിതനായിത്തീരട്ടെ" എന്നു ദക്ഷനെ പകരം ശപിച്ചു. പരസ്പരശാപങ്ങളുടെ ഒരു ചെറിയ ബഹളംതന്നെ അവിടെ നടന്നു. ദക്ഷൻ ദേഷ്യപ്പെട്ട് നാട്ടിൽചെന്ന്

കെങ്കേമമായ ബൃഹസ്പതീയാഗത്തിനു കോപ്പുകൂട്ടി. പിതാവു കേമമായി ഒരു യാഗം നടത്തുന്ന വത്തമാനം കേട്ടു് സതി അങ്ങോട്ടേക്കു പോകാൻ ഭത്താവിൻെറ അനുവാദം ചോദിച്ചു. തങ്ങളെ ക്ഷണിക്കാത്ത സ്ഥിതിക്കു് യാഗത്തിനു പോകുന്നതു് ശരിയല്ലെന്നു ശിവൻ ഉപദേശിച്ചിട്ടും, മാതാപിതാക്കന്മാരേയും ചിരവിരഹിതരായ സഹോദരിമാരേയും കാണാനുള്ള കൗതുകാതിരേകത്താൽ സതി പിതൃഗൃഹത്തിലേക്കു പോയി. മാതാവും സഹോദരിമാരും സ്നേഹപൂർവ്വം ആശ്ലേഷിച്ചു സ്വീകരിച്ചുവെങ്കിലും, പിതാവോ അദ്ദേഹത്തിൻെറ അതൃപ്തി ഭയന്ന മററു സദസ്യരോ കണ്ടഭാവം നടിക്കാഞ്ഞതിനാൽ, അവമാനം സഹിക്കവഹിയാതെ സതി യോഗാഗ്നിയിൽ ദേഹത്യാഗം ചെയ്തു. ഭൂതഗണങ്ങളിൽനിന്നു് ഈ വത്തമാനമറിഞ്ഞ ശിവൻ കോപിഷ്ഠനായി ജടയെടുത്തു നിലത്തടിച്ചു തൽക്ഷണം വീരഭദ്രനുണ്ടായി. ശിവൻെറ ആജ്ഞയനുസരിച്ചു് വീരഭദ്രനും ഭൂതഗണങ്ങളും കൂടിച്ചെന്നു് യാഗം താറുമാറാക്കി, ദക്ഷൻെറ ശിരസ്സു ഛേദിച്ചു് യാഗാഗ്നിയിൽ ഹോമിച്ചു; അനുചരന്മാരെ വികലാംഗരാക്കി. ദേവാദികറം വിവരം ദക്ഷപിതാവായ ബ്രഹ്മാവിനെ അറിയിച്ചു. ബ്രഹ്മാവു് ദേവന്മാരോടുകൂടി കൈലാസത്തിലെത്തി ശിവനെ സ്തുതിച്ചു. പ്രസന്നനായ ശിവൻ ബ്രഹ്മാദിദേവകളൊന്നിച്ചു് ദക്ഷപുരിയിലെത്തി ആടിൻെറ തല കഴുത്തിൽ ചേത്തു് ദക്ഷനെ ജീവിപ്പിച്ചു. ദക്ഷൻ ക്ഷമായാചനം ചെയ്തു് ശിവൻെറ അനുമതിയോടുകൂടി യാഗം മുഴുമിപ്പിച്ചു.

## ഭാരതത്തിലെ കഥ

ഒരിക്കൽ ശിവൻ പാവ്വതിയോടുകൂടി കൈലാസത്തിലിരിക്കുമ്പോറം ആകാശത്തിൽക്കൂടി ധാരാളം "വാനോർ പോകുന്നതായ് കണ്ടിട്ടു്" "ഈ ദേവകളൊക്കെ എവിടേക്കാണു് പോകുന്ന"തെന്നു പാവ്വതി ശിവനോടു ചോദിച്ചു.

"മഹാഭാഗൻ ദക്ഷനെന്നുള്ളാ പ്രജാപതിയുത്തമൻ
അശ്വമേധം ചെയ്തിടുന്നുണ്ടതു പോകുന്നു ദേവകറം"

എന്നു ശിവൻ മറുപടി പറഞ്ഞു. "അങ്ങെന്താണ് യാഗത്തിനു പോകാത്തതു്?" എന്നായി പാർവ്വതി. എല്ലാ യാഗങ്ങളിലും തനിക്കു ഹവിർഭാഗം വിധിച്ചിട്ടില്ലെന്നും, ആ പൂർവ്വാചാരമനുസരിച്ച് ഈ യാഗത്തിൽ തനിക്കു ഹവിർഭാഗത്തിനവകാശമില്ലാത്തതുകൊണ്ടാണ് താൻ പോകാത്തതെന്നും ശിവൻ പാർവ്വതിയെ അറിയിച്ചു.

"ഭഗവാനേ! ജീവികളിൽ പ്രഭാവാഢ്യൻ ഗുണങ്ങളാൽ
തേജോജയശ്രീകളാലജ്ജയ്യാധൃഷ്യനല്ലയോ?
മഹാഭാഗ! ഭവാനുള്ളിബ്ഭാഗരോധം നിമിത്തമേ
എനിക്കു ദുഃഖമുണ്ടേററം; പൊറുക്കാനാവതില്ല മേ"

എന്നിങ്ങനെ പാർവ്വതി സങ്കടമുണർത്തിച്ചു. പെണ്ണിൻെറ വാക്കു കേട്ടപ്പോൾ ശിവനും ശാന്തത കൈവിട്ടു.

"സുപ്രാകൃതൻ പുരുഷനുമേവനും സ്ത്രീസദസ്സിലായ്
വാഴ്ത്തപ്പെട്ടാൽ ഗർവ്വു കൊള്ളും തന്നത്താനിങ്ങസംശയം"

എന്നാണ് ഈ ഘട്ടത്തിൽ വേദവ്യാസൻ പറയുന്നതു്.

ശിവൻെറ യാഗശാലയിലുമുണ്ടായി രണ്ടുപക്ഷക്കാർ. ശിവനെ ക്ഷണിക്കാതിരുന്നതു് ശരിയായില്ല എന്ന് ഒരുകൂട്ടർ വാദിച്ചു. ദധീചിയായിരുന്നു അവരുടെ നേതാവ്.

"ഞാനോ ശംഭുവിലുംമേലേ കാണ്മതില്ലന്യദേവനെ
അദ്ദേവനെ ക്ഷണിക്കാത്ത മഹായജ്ഞം നശിച്ചുപോം.
അപൂജ്യപൂജനത്താലും പൂജ്യാപൂജനയാലുമേ
നാശം വരും നിർണ്ണയ, മിതറിവീലവിവേകികൾ"

എന്നുവരെ വാദിച്ചുനോക്കി ദധീചിമഹർഷി. യജ്ഞത്തിൽ അദ്ദേഹം നിസ്സഹകരിക്കയും ചെയ്തു. പക്ഷേ, ആ താടിക്കാരൻെറ ഉപദേശമൊന്നും വിലപ്പോയില്ല. ശിവനു ഹവിർഭാഗം കൊടുക്കാതെതന്നെ യാഗം നടത്താൻ ദക്ഷൻ തീരുമാനിച്ചു.

പാർവ്വതിയുടെ സങ്കടംകണ്ടു പ്രവൃദ്ധകോപനായിത്തീൎന്ന ശിവൻെറ വായിൽനിന്നു ജനിച്ച വീരഭദ്രൻ "ദേവീകോപസമുൽഭവ"യായ ഭദ്രകാളിയോടുകൂടിച്ചേൎന്നു യാഗശാലയിലെത്തി പല നാശങ്ങളും വരുത്തുകയും യജ്ഞപുരുഷൻെറ തല

ഷേരദിക്കുകയും ചെയ്തു. ഇത്രയുമായപ്പോഠം ബ്രഹ്മാവും ദക്ഷനും ദേവാദികളും വീരഭദ്രനെ സമീപിച്ച് 'അങ്ങാരാണ്' എന്നു ന്വേഷിച്ചു.

> "വീരഭദ്രാഖ്യനത്രേ ഞാൻ രുദ്രകോപസമുത്ഭവൻ
> ഭദ്രകാള്യാഖ്യയിവളോ ദേവീകോപസമുത്ഭവ
> ദേവദേവൻ ചൊല്ലിവിട്ടിട്ടീ യജ്ഞാന്തികമെത്തിനേൻ
> ശരണംപൂക വേഗത്തിൽ ദേവദേവനുമേശനെ"

എന്നായിരുന്നു വീരഭദ്രൻെറ മറുപടി. അതനുസരിച്ച് ദക്ഷൻ പലതരം സ്തോത്രങ്ങളെക്കൊണ്ടു ശിവനെ സ്തുതിച്ചു. പ്രസന്നനായ ശിവൻ പാർവ്വതിയോടുകൂടി പ്രത്യക്ഷനായി ദക്ഷനെ അനുഗ്രഹിച്ചു. ദക്ഷൻ വിധിപ്രകാരം യാഗം മുഴമിപ്പിക്കയും ചെയ്തു.



## വ്യതിയാനങ്ങഠം

ഭദ്രകാളി 'സതീകോപസമുത്ഭവ'യാണെന്നുള്ള കഥകളിയിലെ ആശയം കവി ഭാരതത്തിൽനിന്നു സ്വീകരിച്ചതാണെന്നുള്ളതു് തീർച്ചയല്ലേ? ദധീചിയുടെ കഥയും അതിൽ നിന്നു ഭിന്നമല്ല. ആ മഹർഷി പറഞ്ഞതായി ഭാരതത്തിലും കഥകളിയിലും രേഖപ്പെടുത്തിട്ടുള്ള ആശയത്തിനുപോലും അസാധാരണമായ സാമ്യം കാണുന്നുണ്ടു്. ദക്ഷൻെറ സ്തുതികേട്ട ശിവൻ സപത്നീകനായി യജ്ഞശാലയിൽ സ്വയം പ്രത്യക്ഷപ്പെടുന്ന ഭാഗവും ഭാരതത്തിൽനിന്നുതന്നെയാണ് തമ്പി സ്വീകരിച്ചതു്. ദക്ഷനും ശിവനും തമ്മിലുള്ള ശ്വശുരജാമാതൃബന്ധത്തെപ്പററി ഭാരതത്തിൽ ഒന്നും പറഞ്ഞിട്ടില്ല.

ഈ രണ്ടു മൂലകഥകളും കണക്കിലെടുത്താലും, തമ്പി വ്യതിചലിച്ചിട്ടുള്ള ചില കഥാഭാഗങ്ങളുണ്ടു്: പ്രസൂതി എന്ന ദക്ഷപത്നിയുടെ പേരു് വേദവല്ലി എന്നു പരിഷ്കരിച്ചതുമുതല്ക്കു തുടങ്ങുന്നു, ഈ വ്യതിയാനം. അതു് ഒരു നാമപരിഷ്കാരം മാത്രമാണെന്നു വെക്കുക. അതിനേക്കാഠം പ്രാധാന്യമർഹിക്കുന്ന വ്യതിയാനങ്ങഠം വേറെയുമുണ്ടു്.

1. കരാളദംഷ്ട്രൻ തമ്പിയുടെ സൃഷ്ടിതന്നെയായിരിക്കണം. ഒരു 'ഘോരവേഷ'ത്തെ രംഗത്തിൽ പ്രവേശിപ്പിച്ച് സാധാരണക്കാരായ കാണികളെ മയക്കത്തിൽനിന്ന് ഉണർത്തുന്നതിനുവേണ്ടിയായിരിക്കാം ഇങ്ങനെ ഒരു പാത്രത്തെ സൃഷ്ടിച്ചതു്.

2. വൃദ്ധബ്രാഹ്മണനും തമ്പിയുടെ സൃഷ്ടിതന്നെ. കുമാരസംഭവത്തിലെ 'വടുവേഷ'മാണ് പ്രസ്തുത ബ്രാഹ്മണസൃഷ്ടിയിൽ തമ്പിക്കു മാർഗ്ഗനിർദ്ദേശം ചെയ്തതെന്നു തോന്നുന്നു.

3. വിവാഹം കഴിഞ്ഞ ഉടനേ ശിവൻ ആരോടും പറയാതെ അപ്രത്യക്ഷനായി എന്നു പറഞ്ഞിട്ടുള്ളതു്, വിപ്രലംഭശൃംഗാരവർണ്ണനയ്ക്കു് ഒരവസരം സൃഷ്ടിക്കുന്നതിനുവേണ്ടി മാത്രമാണു്.

4. സതിയെ അയോനിജയാക്കിയതു് ദിവ്യത വർദ്ധിപ്പിക്കാനായിരിക്കാം. അങ്ങനെ ഒരു മാററം വരുത്തിയിരുന്നില്ലെന്നുവരികിൽ, "താമസശീലനാകുന്ന ദക്ഷനെക്കൊല്ലുവാനേതും താമസിച്ചീടൊല്ല" എന്നും മററും സതിയെക്കൊണ്ടു പറയിക്കുന്നതിൽ വല്ലാത്ത ഒരനൗചിത്യം മുഴച്ചുകാണുമായിരുന്നു. അയോനിജയാണെന്നു പറഞ്ഞിട്ടും ആ അനൗചിത്യം മുഴുവൻ നീങ്ങീട്ടില്ലതാനും.

5. സരസ്വതിയുടെ പ്രവേശം 'ലളിത'വേഷത്തിനു മാത്രമാണോ? അതോ, സതിയുടെ ദിവ്യത്വത്തിനു മാററുകൂട്ടാനോ?

6. ശിവൻ ആരോടും പറയാതെ സതിയെ രഹസ്യമായി കൂട്ടിക്കൊണ്ടു പോയി എന്നു പറഞ്ഞതും നന്ദിയെക്കൊണ്ടു ദക്ഷനെ കണക്കിലധികം അധിക്ഷേപിപ്പിച്ചതും മററും ദക്ഷനു ശിവൻെറ നേരെ ജനിച്ച ക്രോധത്തെ വർദ്ധിപ്പിക്കാനായി കവി ചെയ്ത ചില്ലറ വ്യതിയാനങ്ങളാണു്.

മൂലകഥ അതുപോലെ സ്വീകരിക്കുന്നപക്ഷം ഒരു രാത്രി മുഴുവൻ അഭിനയിക്കാനുള്ള വക അതിലില്ലെന്നു കണ്ടതിനാലും കൂടിയായിരിക്കാം, ഇരയിമ്മൻതമ്പി അരങ്ങു കൊഴുപ്പിക്കാനായി കഥയിൽ ചില ഭേദഗതികൾ വരുത്താമെന്നുവെച്ചതു്. വേ

ഷവൈവിധ്യത്തിനും അഭിനയവൈചിത്ര്യത്തിനും ആ വ്യതിയാനം അത്യന്തം ഉപകരിച്ചിട്ടുമുണ്ടു്.

## പാത്രനിരൂപണം

ത്രിമൂർത്തികളിൽ ഒരാൾ എന്ന നിലയിൽ നമ്മുടെ മനസ്സിൽ വേരൂന്നിപ്പോയിട്ടുള്ള ബഹുമാന്യസ്ഥാനം മാററിവെച്ചു് വെറും കഥാപാത്രമെന്ന നിലയിൽ നോക്കുന്നപക്ഷം, ശിവന്റെ സ്വഭാവം അത്രമേൽ ഉൽകൃഷ്ടമാണെന്നു പറയാമോ എന്നു സംശയമാണു്. ദക്ഷന്റെ സ്വഭാവത്തോളം ഉൽകൃഷ്ടമല്ലെന്നുള്ളതു തീർച്ചയാണുതാനും. സതി ശിവനെ സ്നേഹിച്ചുതുടങ്ങിയതു് ദക്ഷന്റെ അനുമതിയോടുകൂടിയല്ല; മകളുടെ വിവാഹാലോചന തുടങ്ങിയതും ദക്ഷനല്ല. മകൾ ശിവനിൽ അനുരക്തയാണെന്നും അവർ തമ്മിൽ സന്ദർശനസംഭാഷണാദികൾ നടന്നുകഴിഞ്ഞിരിക്കുന്നുവെന്നും ദക്ഷൻ അറിയുന്നതുതന്നെ 'രക്ഷികൾ പറഞ്ഞി'ട്ടാണു്. എന്നിട്ടും 'സുഗുണനിധി'യും പുത്രീവത്സലനുമായ അദ്ദേഹം വളരെ സന്തോഷത്തോടുകൂടി 'പ്രിയദുഹിതൃപരിണയനമഴകൊടു കഴിപ്പതിനു തുനിയുക'യാണുണ്ടായതു്. ശിവൻ ചെയ്തതോ? വിവാഹം കഴിഞ്ഞ ഉടനേ ആരോടും ഒന്നും പറയാതെ—ദക്ഷനോടു യാത്ര ചോദിക്കപോലും ചെയ്യാതെ—ആ പുതുമണവാളൻ സ്ഥലംവിട്ടു. ഈ അനാദരം ദക്ഷനെ ശുണ്ഠിപിടിപ്പിച്ചിരിക്കണം. പിരിഞ്ഞുപോയ ഭർത്താവിനെ ഓർത്തു് തന്റെ പ്രിയപുത്രി ഊണും ഉറക്കവുമില്ലാതെ വ്രതാനുഷ്ഠാനാദികളിൽ ഏർപ്പെട്ട വർത്തമാനം ആ പിതാവിന്റെ കോപത്തിനു വളംവെച്ചുകൊടുത്തു. എന്നിട്ടും അദ്ദേഹം അതു സഹിച്ചു. ഒടുവിൽ ശിവൻ രഹസ്യമായി വന്നു് മകളെ കൂട്ടിക്കൊണ്ടു പോയപ്പോൾ മാത്രമാണു് ദക്ഷൻ പതുക്കെ ഒന്നു മുറുമുറുത്തതു്. ഇത്രയൊക്കെയായിട്ടും 'ഹരനിന്ദ തെല്ലുമരുതേ!' എന്നുള്ള ദേവന്മാരുടെ വാക്കുകേട്ടു ശാന്തചിത്തനായിത്തീർന്ന ദക്ഷൻ സന്തോഷത്തോടുകൂടി മരുമകനെ—മകളുടെ കാര്യം കവി പറയുന്നില്ല—കാണാൻ കൈലാസത്തി

ലേയ്ക്കു പുറപ്പെട്ടു. അതിനു കിട്ടിയ സമ്മാനം നന്ദികേശ്വര ന്റെ കണക്കററ ശകാരമായിരുന്നു. ദക്ഷൻ മതിമറന്നുപോയ തിൽ അത്ഭുതമില്ല. തന്റെ പിതാവു നടത്തിയ യാഗത്തിൽവെ ച്ചു ദക്ഷൻ ഇതിനു പകരംപോക്കി. അതിനുശേഷമാണ് 'ദക്ഷ യാഗം' നടന്നതു്. ആവർത്തിച്ചാവർത്തിച്ചു് തന്നെ അനാദരിക്കു ന്ന ശിവനെ, ആ ജാമാതാവിനെ, ക്ഷണിക്കേണ്ടതില്ലെന്നു് ശ്വ ശുരൻ തീരുമാനിച്ചു. അതു് അത്ര വലിയ ഒരു കുററമാണോ? ആണെങ്കിൽത്തന്നെ, യാഗത്തിനു ക്ഷണിച്ചിട്ടില്ലാത്ത സ്ഥിതി ക്കു് പോകുന്നതു ശരിയല്ലെന്നുള്ള ഭർത്താവിന്റെ വാക്കു ധിക്ക രിച്ചു് പിതൃഗൃഹത്തിലേക്കു പുറപ്പെട്ട സതി ഒടുവിൽ അവമ തി വിലയ്ക്കു വാങ്ങി വീട്ടിൽ തിരിച്ചെത്തി, "താമസശീലനാ കുന്ന ദക്ഷനെക്കൊല്ലുവാനേതും താമസിച്ചീടോല്ല; മമ താതന വനല്ലി,നിമേൽ" എന്നും മററും കലി തുള്ളിയപ്പോഠം, ആ "പെൺചൊല്ല്" കേട്ടു ക്ഷോഭിച്ചു് വീരഭദ്രനെ സൃഷ്ടിച്ചു് ഒരു കൂട്ടക്കൊല നടത്തിക്കത്തക്കവണ്ണം അതിനു് അത്ര അധികം ഗൗരവം കല്പിക്കേണ്ടതുണ്ടായിരുന്നോ? പോരെങ്കിൽ, 'അങ്ങ യുടെ വാക്കു വകവെക്കാതെ ക്ഷണിക്കാത്ത സ്ഥലത്തു പോയതു കൊണ്ടാണു് ഞാൻ ഈ അവമാനം സഹിക്കേണ്ടിവന്നതു്" എ ന്നു സതി തുറന്നു പറയുന്നസ്ഥിതിക്കു് പ്രത്യേകിച്ചും? ചുരുക്കി പ്പറഞ്ഞാൽ, ഇക്കാര്യത്തിലും ശിവന്റെ ഭാഗത്തുതന്നെയാണ് അപരാധം അധികം തൂങ്ങുന്നതു്. ഇങ്ങനെ, ആദ്യം മുതൽ അ വസാനംവരെയുള്ള സംഭവങ്ങളെ പരിശോധിച്ചു നോക്കിയാൽ സ്വഭാവത്തെ സംബന്ധിച്ചിടത്തോളം ശിവൻ രണ്ടാംതരക്കാര നായിപ്പോയി എന്നു പറയേണ്ടിയിരിക്കുന്നു.

അങ്ങനെയാണെങ്കിൽ, ദക്ഷൻ ശിക്ഷയ്ക്കു പാത്രമായതെ ങ്ങനെ എന്ന ചോദ്യമുണ്ടാകാം. ധർമ്മവും നീതിയും സത്യവു മൊക്കെ അധികാരത്തിന്റെയും സ്വാധീനശക്തിയുടേയും മു മ്പിൽ തല കുനിക്കേണ്ടിവരുന്ന സന്ദർഭങ്ങഠം അപൂർവ്വമായിട്ടെ ങ്കിലും ലോകത്തിലുണ്ടാകാറില്ലേ? അക്കൂട്ടത്തിൽ ഇതിനേയും ഉഠംപ്പെടുത്തുകയേ നിവൃത്തിയുള്ളൂ.

ക്ഷണിക്കപ്പെട്ടിരുന്നില്ലെങ്കിലും പിതൃഗൃഹമാണല്ലോ എന്നു വിചാരിച്ചു യാഗത്തിനു സന്നിഹിതയായ സതിയെ—സ്വന്തം മകളെ—'യാഗശാലയിൽനിന്നു പോക ജവാൽ' എന്നും മററും ഗർജ്ജിച്ചു ദക്ഷൻ ആട്ടിപ്പായിച്ചതിൽ അല്പം ഔചിത്യക്കുറവുണ്ടു്. 'നിന്നുടെ താതനും ഞാനല്ല സമ്പ്രതി' എന്നു ദക്ഷനെക്കൊണ്ടു് മകളോടു പറയിക്കേണ്ടിയിരുന്നില്ല. ഇതൊന്നും മൂലത്തിലില്ലെന്നുകൂടി ഓർക്കുമ്പോഴാണു് അനൗചിത്യം കൂടുതൽ മുഴച്ചുകാണുന്നതു്. 'പിത്രാ അപ്രതിനന്ദിതാ സതീ' എന്നു മാത്രമേ മൂലത്തിലുള്ളു. 'ദക്ഷൻ സതിയെ വേണ്ടപോലെ സൽക്കരിച്ചു സ്വീകരിച്ചില്ല' എന്നാണു് അതിന്റെ അർത്ഥം. ആ ഭാഗത്തിൽ ആട്ടക്കഥാകർത്താവു് ദക്ഷനെ കൂടുതൽ വ[illegible]ക്കിക്കളഞ്ഞു.

## പ്രതീകാത്മകകഥയോ?

ദക്ഷയാഗം ആട്ടക്കഥയെഴുതുമ്പോൾ ദുരന്തമായ വല്ല പ്രണയവിവാഹകഥയും തമ്പിയുടെ മനസ്സിൽ സ്ഥലം പിടിച്ചിരുന്നുവോ? അങ്ങിനെ സംശയിക്കാൻ വഴി കാണുന്നുണ്ടു്.

അച്ഛന്റെ അറിവുകൂടാതെ മകൾ ഒരുവനെ സ്നേഹിക്കുന്നു. അവർ തമ്മിൽ സന്ദർശനവും സംഭാഷണവും നടക്കുന്നു. വേഷം മാറി വന്നിട്ടാണു് കാമുകൻ കാമിനിയെ കാണുന്നതു്. ഇതൊന്നും പിതാവറിയുന്നില്ല. കാമിനീകാമുകന്മാർ സ്വമേധയാ നടത്തുന്ന വിവാഹനിശ്ചയത്തിനു് ഒടുവിൽ പിതാവു കീഴ്‌വഴങ്ങുന്നു. വരൻ എത്ര ഉയർന്ന നിലയിലുള്ളവനായാലും, തന്നോടു് ഒരു വാക്കുപറയുകപോലും ചെയ്യാതെ, മകൾ ഇങ്ങനെ സ്വയം വിവാഹനിശ്ചയം നടത്തുന്നതു് പിതാവിനെ വേദനിപ്പിക്കാതിരിക്കുമോ? എങ്കിലും, പിതാവു വിവാഹം നടത്തിക്കൊടുക്കുന്നു. പക്ഷേ, ജാമാതാവു് ശ്വശുരനെ വക വെക്കാതെ കടന്നു കളയുന്നു. കുറെക്കഴിഞ്ഞു് തന്റെ പ്രേമഭാജനം സങ്കടംകൊണ്ടു് പട്ടിണി കിടക്കുന്നു. (വ്രതാനുഷ്ഠാനാദി)

എന്നറിഞ്ഞപ്പോഠം, ആരും അറിയാതെ രഹസ്യമായിച്ചെന്നു് ഭായ്യയേയും കൂട്ടിക്കൊണ്ടു് ആ കാമുകൻ സ്ഥലം വിടുന്നു. മരുമകൻ മാത്രമല്ല, മകഠംപോലും ഗൃഹനാഥനോടു യാത്ര ചോദിക്കുന്നില്ല. യാതൊരപ്രിയവും കാണിക്കാതെ മകളുടെ ഇഷ്ടപ്രകാരമെല്ലാം പ്രവത്തിച്ചിട്ടും അവഠം തന്നോടു യാത്ര ചോദിക്കപോലും ചെയ്യാതെ വീട്ടിൽനിന്നും ഇറങ്ങിപ്പൊയ്ക്കളഞ്ഞതു് അഭിമാനിയായ പിതാവിനെ വളരെ വളരെ വേദനിപ്പിക്കുന്നു. അതുകൊണ്ടു് പിന്നീടു വീട്ടിൽ നടക്കുന്ന അടിയന്തിരത്തിനു് അച്ഛൻ മകളെ ക്ഷണിയ്ക്കുന്നില്ല. ക്ഷണിക്കപ്പെടാതെ സ്വയം കടന്നുചെന്നപ്പോഠം,"നിന്നെ ആരാടീ ഇവിടേയ്ക്കു ക്ഷണിച്ചതു്? വന്നവഴിയെ പൊയ്ക്കോ. എന്നോടു ഒരു വാക്കുപോലും പറയാതെ ഇറങ്ങിപ്പോയതല്ലേ ഇവിടന്നു്? ഇനി ഞാൻ നിന്റെ അച്ഛനല്ലെന്നു വിചാരിച്ചാൽ മതി" എന്നു് അച്ഛൻ മകളോടു പറയുന്നു. തന്റെ ഭത്താവിന്റെ അധികാരശക്തിയെപ്പററി നല്ല നിശ്ചയമുണ്ടായിരുന്ന ഭായ്യ, സ്ത്രീകളുടെ ദിവ്യാസ്ത്രമായ കണ്ണുനീരോടുകൂടി ഭത്താവിന്റെ മുമ്പിൽചെന്നുനിന്നു് സങ്കടമുണത്തുന്നു: "ഈ ധിക്കാരത്തിനു പകരം ചോദിച്ചേ തീരൂ. ഞാൻ മകളല്ലെന്നു പറഞ്ഞില്ലേ, പലരുടേയും മുമ്പിൽവെച്ചു്? അങ്ങനെതന്നെയാകട്ടെ. ഇനി അദ്ദേഹം എന്റെ അച്ഛനുമല്ല. എന്നെ മാത്രമേ ആക്ഷേപിച്ചിരുന്നുള്ളു എന്നു വരികിൽ ഞാൻ സഹിക്കുമായിരുന്നു. പക്ഷേ, ആ നിറഞ്ഞ സദസ്സിൽവെച്ചു് അങ്ങയെപ്പററിപ്പറഞ്ഞ അധിക്ഷേപവാക്കുകഠം എനിക്കു സഹിക്കാൻ കഴിയുന്നില്ല."* വേദവ്യാസൻ ഭാരതത്തിൽ പറയുന്നതുപോലെ, പെൺചൊല്ലു് മിക്കവരേയും ചൊടിപ്പിക്കാൻ ശക്തിയുള്ളതാണല്ലോ. ഭായ്യയുടെ കണ്ണീരു കാണേണ്ട താമസം, സംഹാരമൂത്തിയും ആഠംസ്വാധീനം ധാരാളമുള്ള ആളുമായ ഭത്താവു് തന്റെ ആഠംക്കാരെ അയച്ചു് ശ്വശുരനെ 'നല്ല പാഠം പഠിപ്പിക്കുന്നു.'

---

* "എന്റെ താതനെന്റെ മാനഹാനി ചെയ്തതിനില്ലാത്തി
നിന്തിരുവടിയെക്കൂടി നിന്ദിച്ചതു സഹിയാ ഞാൻ."

കവിതയ്ക്കു ദക്ഷയാഗകഥ തിരഞ്ഞെടുക്കുകയും ആ കഥ തന്നിഷ്ടംപോലെ ഭേദപ്പെടുത്തുകയും ചെയ്തിട്ടുള്ളതു കാണുമ്പോഠം, ഏതാദൃശമായ ഒരു പ്രണയവിവാഹകഥയുടെ തിക്തതാ കാനുഭവം ഉള്ളിൽവെച്ചുകൊണ്ടല്ലേ തമ്പി ഈ ആട്ടക്കഥ നിർമ്മിച്ചതു് എന്നു ചോദിക്കാൻ തോന്നിപ്പോകുന്നു. വിവാഹം കഴിഞ്ഞുടനെ ശിവൻ അപ്രത്യക്ഷനാകുന്നതിൻെറ കാരണംമാത്രം വ്യക്തമാകുന്നില്ല. രണ്ടാമതു പ്രത്യക്ഷനായപ്പോഠം ആരോടും പറയാതെ സതിയെ രഹസ്യമായി കൂട്ടിക്കൊണ്ടു പോയതിനുള്ള കാരണവും അവ്യക്തമായിരിക്കുന്നു. ഒരുപക്ഷേ, ദക്ഷൻ തൻെറ നേരെ ദ്വേഷ്യപ്പെട്ടിരിക്കുന്നു എന്നറിഞ്ഞതുകൊണ്ടാകാം അങ്ങനെ ചെയ്തതു്. ആദ്യത്തെ തിരോധാനത്തിനുള്ള കാരണമോ? മൂലകഥയിൽ ഈ വക കഥാഭാഗങ്ങളൊന്നുമില്ല. കാശ്യപാദികളുടെ യാഗത്തിൽവെച്ചു് ദക്ഷനു് ജാമാതാവായ ശിവൻെറ നേരെ വിദ്വേഷം ജനിച്ചതായിട്ടാണല്ലോ ഭാഗവതത്തിൽ പറയുന്നതു്. ഭാരതത്തിലാകട്ടേ, ഈ ശ്വശുരജാമാതൃബന്ധത്തെപ്പററിയുള്ള സൂചനപോലുമില്ല. ആ സ്ഥിതിക്കു് ആട്ടക്കഥാകർത്താവിൻെറ ഭാവനതന്നെയായിരിക്കണം ഈ കഥാഭാഗത്തിനുള്ള ഉത്തരവാദി. അങ്ങനെയാണെങ്കിൽ, ശിവൻെറ തിരോധാനത്തിനുള്ള കാരണം വ്യംഗ്യഭംഗിയില്ലെങ്കിലും സൂചിപ്പിക്കാതിരുന്നതു് തീരെ അനുചിതമായിപ്പോയി. കഥാഗാത്രത്തിൽത്തന്നെ പുഴക്കുത്തു വീഴ്ത്തുന്ന ഒരു കാവ്യദോഷമായിത്തീർന്നിട്ടുണ്ടു്, ആ ഭാഗം.

## സ്ഥലകാലങ്ങഠം

പാശ്ചാത്യരുടെ 'ഐക്യത്രയം' ഭാരതീയരായ നാടകകർത്താക്കഠംപോലും സാർവ്വത്രികമായി ദീക്ഷിച്ചിട്ടില്ല; ആട്ടക്കഥകളുടെ കഥ പറയാനുമില്ല. പ്രസ്തുത കൃതിയിൽ ദക്ഷനഗരി, യമുനാതീരം, തപോവനം, വിവാഹമണ്ഡപം, കൈലാസം, ബ്രഹ്മലോകം, യജ്ഞശാല എന്നു തുടങ്ങി പല സ്ഥലങ്ങ

ളിൽവെച്ചാണ് കഥ നടക്കുന്നതു്. കാലദൈർഘ്യമാകട്ടേ, ചുരുങ്ങിയതു് ഇരുപത്തഞ്ചുകൊല്ലമായി കണക്കാക്കേണ്ടിയിരിക്കുന്നു. ശംഖലാഭം മുതല്ക്കാണല്ലോ കഥ ആരംഭിക്കുന്നതു്. '**ആബാല്യാൽ** പശുപതിമേവ ഭർതൃഭാവേ വാഞ്ഛന്തീ തദനുഗുണം തപശ്ചചാര' എന്നു കവി പറയുന്നുണ്ടെങ്കിലും, 'ഏതാദൃശമായ വയസ്സും ഇവൾതന്റെ തപസ്സും കണ്ടാൽ ചേതസ്സാലൊരുത്തനെ വരനായ് ചിന്തിച്ചീടുന്നിതു നൂനം' എന്ന കരാളദംഷ്ട്രന്റെ വാക്കിൽനിന്നു് തപസ്സു ചെയ്യുന്ന കാലത്തു് സതി യൗവനത്തിലെത്തിക്കഴിഞ്ഞിരുന്നു എന്നു തെളിയുന്നുണ്ടു്. സതിയുടെ വിവാഹം ഇരുപതാമത്തെ വയസ്സിൽ നടന്നു എന്നു സങ്കല്പിക്കാം. ദക്ഷവിരോധാരംഭം, ബ്രഹ്മയജ്ഞം, ദക്ഷയാഗം മുതലായ സംഭവങ്ങൾ നാലഞ്ചു കൊല്ലംകൊണ്ടു് നടന്നതാകാനേ വഴിയുള്ളു. "ശംഖം തൻകയ്യിലാകുന്നളവിലതുമഹോ **കന്യകാരത്നമായീ**" എന്ന കവിവാക്യം അക്ഷരാർത്ഥത്തിൽ സ്വീകരിച്ചു് കാലദൈർഘ്യം കുറയ്ക്കാനും നിവൃത്തിയില്ല. 'മനംതന്നിൽ കൃപയില്ലേ? സ്തന്യമെന്തേ നൽകിടാത്തു?" എന്ന ദക്ഷവാക്യത്തിൽനിന്നു കവി 'കന്യകാ'ശബ്ദം പ്രയോഗിച്ചിട്ടുള്ളതു് 'പെൺകുട്ടി' എന്നർത്ഥത്തിലാണെന്നു് വ്യക്തമാകുന്നുണ്ടു്. ഈ വക കാരണങ്ങളാൽ കഥ നടന്ന കാലം ഇരുപത്തഞ്ചുകൊല്ലമായി കണക്കാക്കേണ്ടിയിരിക്കുന്നു.

## രസവിചാരം

ആട്ടക്കഥകളിൽ ഒരു രസത്തേയും സ്ഥായിയായി സ്വീകരിക്കാറില്ല. നളചരിതം മുതലായ ചുരുക്കം ചില കൃതികൾ മാത്രമേ ഇതിൽനിന്നു വ്യത്യസ്തമായി ചൂണ്ടിക്കാണിക്കാനുള്ളു. ദക്ഷയാഗത്തിലെ അംഗിയായ രസം വീരമാണെന്നു് ഒരഭിപ്രായമുണ്ടു്. "ദക്ഷനാകുന്ന ആലംബനവിഭാവത്തെ ആശ്രയിച്ചു നില്ക്കുന്ന ഉത്സാഹമെന്ന സ്ഥായിഭാവം, ശിവാന്തർദ്ധാനത്താൽ വികസിച്ചു് സതീഹരണമാകുന്ന ഉദ്ദീപനത്താൽ പരി

പുഷ്ടമായി ശിവനിൽ സ്പൎദ്ധകൊണ്ടും രോഷംകൊണ്ടും അനാദരംകൊണ്ടും അനുഭവപ്പെട്ടു് ദേവവചസ്സുകൊണ്ടു് അല്പം തിരോഭൂതമായി മങ്ങിപ്പോയെങ്കിലും, നന്ദിനിയുടെ നിന്ദാവചനങ്ങൾകൊണ്ടു് സംഭവിച്ച ഗൎവ്വാമൎഷാദി വ്യഭിചാരഭാവങ്ങളാൽ പൂൎവ്വാധികം വളൎന്നു വൎദ്ധിച്ചു് യാഗശാലയിൽ ഭൂതേശദയിതയുടെ ആവിർഭാവത്തോടുകൂടി സഫലമായി പ്രത്യക്ഷപ്പെട്ടു് വീരരസമായി പരിണമിച്ചു് അനുഭവവിഷയമായിത്തീരുന്നു" എന്നാണവരുടെ അഭിപ്രായം. പക്ഷേ, കഥ അവിടെ അവസാനിക്കുന്നില്ലല്ലോ. പിന്നീടുള്ള കഥാഭാഗങ്ങളിൽ ഉത്സാഹത്തിനു് ഇടിവാണു് കാണുന്നതു്; മാത്രമല്ല, ദക്ഷന്റെ പരാജയത്തിലും ദർപ്പശമനത്തിലും അതു തീരെ ശിഥിലീഭവിക്കുകയും ചെയ്യുന്നു. 'ദക്ഷയാഗ'ത്തിൽ അംഗിരസം കണ്ടുപിടിക്കാൻവേണ്ടി ബുദ്ധിമുട്ടേണ്ടതില്ലെന്നാണു് തോന്നുന്നതു്. വീരം, ശൃംഗാരം, ഹാസ്യം, ശാന്തം, വിപ്രലംഭം എന്നിങ്ങനെ പല രസങ്ങളും അവിടവിടെ മുഖം കാണിക്കുന്നുണ്ടെന്നുമാത്രം.





# ദക്ഷയാഗം

## കഥകളി

---

### പ്രസ്താവന

1 ശ്രീരാമവർമ്മകുലശേഖരസോദരസ്യ
മാർത്താണ്ഡവർമ്മയുവഭൂമിപതേർന്നിദേശാൽ
കേനാപി തത്പദജുഷാ കില ദക്ഷയാഗ-
നാട്യപ്രബന്ധമുദിതം സുധിയഃ പുനന്തു.

---

### ഭാവബോധിനി

ശ്ലോകം 1. പ്രസ്താവന

അന്വയം—ശ്രീരാമവർമ്മകുലശേഖരസോദരസ്യ മാർത്താണ്ഡവർമ്മ യുവഭൂമിപതേഃ നിദേശാൽ തൽപദജുഷാ കേന അപി ഉദിതം ദക്ഷയാഗനാട്യപ്രബന്ധം സുധിയഃ പുനന്തു.

അന്വയാർത്ഥം—ശ്രീരാമവർമ്മകുലശേഖരസോദരനായ മാർത്താണ്ഡവർമ്മ യുവഭൂമിപതിയുടെ നിദേശമനുസരിച്ച് തൽപദജുട്ടായ ഒരുവനാൽ ഉദിതമായ നാട്യപ്രബന്ധത്തെ സുധികൾ ശുദ്ധീകരിക്കട്ടെ.

അർത്ഥം—ശ്രീരാമ........സോദരൻ=കുലശേഖരപ്പെരുമാളായ രാമവർമ്മമഹാരാജാവിന്റെ സഹോദരൻ. മാർത്താ....പതി= മാർത്താണ്ഡവർമ്മ യുവരാജാവ്. നിദേശം=ആജ്ഞ. തൽപജ്ജുട്ട്=അദ്ദേഹത്തിന്റെ പദസേവകൻ (ആശ്രിതൻ). ഉദിതം=പറയപ്പെട്ടത്. ദക്ഷ........ബന്ധം=ദക്ഷയാഗം കഥകളി. സുധികൾ=ബുദ്ധിമാന്മാർ; വിദ്വാന്മാർ. ശുദ്ധീകരിക്ക=(ഗുണദോഷവിവേചനപൂർവ്വകമായി) പരിശോധിക്ക.

സാരം—കുലശേഖരപ്പെരുമാളായ രാമവർമ്മമഹാരാജാവിന്റെ അനുജനായ മാർത്താണ്ഡവർമ്മയുവരാജാവിന്റെ കല്പനയനു

## പുറപ്പാട്

ഭൈരവി--ചെമ്പട

2 അംഭോജാസനനന്ദനസ്സുരജനൈ-
ർജ്ജംഭാരിമുഖ്യൈസ്സദാ
സംഭാവ്യസ്സുകൃതീ കൃതീ ശശ്ചുരതാം
ശംഭോരിഹ പ്രാപ്തവാൻ

സരിച്ച് അദ്ദേഹത്തിന്റെ ആശ്രിതനായ ഒരാ ഉണ്ടാക്കിയ ദക്ഷയാഗം ആട്ടക്കഥ വിദ്വാന്മാർ ഗുണദോഷവിവേചന പൂർവ്വകമായി പരിശോധിക്കട്ടെ.

ഗ്രന്ഥകർത്താവിന്റെ പേരു കാണിക്കാതെ 'കേന അപി' എന്നമാത്രം പറഞ്ഞതു് വിനയപ്രദർശനത്തിനായിട്ടാണ്. അഥവാ, കവി ആരാണെന്ന നോക്കാതെ ഗുണദോഷവിവേചനം ചെയ്യേണ്ടതാണ് നിർമ്മത്സരബുദ്ധികളായ വിദ്വാന്മാർ വേണ്ടതു് എന്ന സൂചിപ്പിക്കാനാണെന്നും വരാം. നാട്യശാസ്ത്രകർത്താവായ ഭരതമുനിയുടെ സിദ്ധാന്തമനുസരിച്ച്, കഥകളി നൃത്യവർഗ്ഗത്തിൽ പെട്ടതാണെങ്കിലും, നമ്മുടെ പൂർവ്വികന്മാർ അതിനെ നാട്യമായിട്ടുതന്നെയാണ് കണക്കാക്കിയിരുന്നതെന്നു തോന്നുന്നു. അതുകൊണ്ടായിരിക്കാം, 'ദക്ഷയാഗനാട്യപ്രബന്ധം' എന്നു പറഞ്ഞു കാണുന്നതു്.

വൃത്തം—വസന്തതിലകം.

ലക്ഷണം—ചൊല്ലാം വസന്തതിലകം തഭജം ജഗം ഗം.

ശ്ലോകം 2. പുറപ്പാട്.

അന്വയം—അംഭോജാസനനന്ദനഃ ജംഭാരിമുഖ്യൈഃ സുരജനൈഃ സദാ സംഭാവ്യഃ സുകൃതീ കൃതീ ശംഭോഃ ശ്വശുരതാം പ്രാപ്തവാൻ അഖിലകലാദക്ഷഃ ലക്ഷ്മീശാഭിമതഃ അനുപമൈഃ ഗുണൈഃ അസീമദ്യുതിഃ ദക്ഷഃ നാമ പ്രജാനാം പതിഃ പുരാ ഇഹ ആസീൽകില.

ദക്ഷോ നാമ പുരാ കിലാഖിലകലാ-
ദക്ഷഃ പ്രജാനാം പതി-
ല്ലക്ഷ്മീശാഭിമതോ ഗുണൈരനുപമൈ-
രാസീദസീമദ്യുതിഃ

---

അന്വയാൎത്ഥം—അംഭോജാസനനന്ദനനും ജംഭാരിമുഖ്യന്മാരായ സുരജനങ്ങളാൽ എപ്പോഴും സംഭാവ്യനും സുകൃതിയും കൃതിയും ശംഭുവിന്റെ ശ്വശുരതയെ പ്രാപ്തവാനും അഖിലകലാദക്ഷനും ലക്ഷ്മീശാഭിമതനും അനുപമങ്ങളായ ഗുണങ്ങളെക്കൊണ്ടു് അസീമദ്യുതിയും ദക്ഷൻ എന്നു പ്രസിദ്ധനമായ ഒരു പ്രജാപതി പണ്ടു് ഇവിടെ ഉണ്ടായിരുന്നുവത്രെ.

അൎത്ഥം—അംഭോ.......ന്ദനൻ=അംഭോജാസനന്റെ (ബ്രഹ്മാവിന്റെ) നന്ദനൻ (പുത്രൻ). ജംഭാരിമുഖ്യന്മാർ=ജംഭാരി (ഇന്ദ്രൻ) മുതലായവർ. സുരജനങ്ങൾ=ദേവന്മാർ. സംഭാവ്യൻ=സംഭാവനം ചെയ്യപ്പെടാൻ യോഗ്യൻ. സംഭാവനം ചെയ്ക=ബഹുമാനിക്ക. സുകൃതി=പുണ്യവാൻ. കൃതി=ചരിതാൎത്ഥൻ; സമൎത്ഥൻ. ശംഭു=ശിവൻ. ശ്വശുരത=ശ്വശുരന്റെ സ്ഥാനം. ശ്വശുരൻ=ഭാൎയ്യയുടെ അച്ഛൻ. (ഭാൎയ്യയെപ്പററി പറയുമ്പോൾ ഭൎത്താവിന്റെ അച്ഛനും ശ്വശുരൻതന്നെയാണു്.) പ്രാപ്തവാൻ=പ്രാപിച്ചവൻ. അഖിലകലാദക്ഷൻ=എല്ലാ കലാവിദ്യകളിലും ദക്ഷൻ (സമൎത്ഥൻ). ലക്ഷ്മീശാഭിമതൻ=വിഷ്ണുഭക്തൻ. അനുപമങ്ങൾ=എതിരില്ലാത്തവ. ഗുണങ്ങൾ=സദ്ഗുണങ്ങൾ. അസീമദ്യുതി=അസീമമായ (അതിരററ) ദ്യുതി (ശോഭ) യോടുകൂടിയവൻ.

[ദക്ഷനു് പ്രസൂതി എന്ന ഭാൎയ്യയിൽ 16 പുത്രിമാരുണ്ടായി എന്നും, അവരിൽ ശ്രദ്ധ, മൈത്രി, ദയ, ശാന്തി എന്നു തുടങ്ങിയ 13 പേർ ധർമ്മരാജന്റെ ഭാൎയ്യമാരായും സ്വാഹ അഗ്നിയുടെ ഭാൎയ്യയായും സ്വധ പിതൃക്കളുടെ ഭാൎയ്യയായും സതി ശിവന്റെ ഭാൎയ്യയായും തീൎന്നു എന്നും, ഭാഗവതപുരാണത്തിൽ പറ

ഖണ്ഡങ്ങൾ

1 ഭാഗധേയവാരിരാശി ഭാസുരശരീരൻ
യോഗമാർഗ്ഗവിശാരദൻ യോഗശാലി വീരൻ

2 സാധുലോകചിന്താമണി ചാരുതരശീലൻ
ബാധിതവിരോധിജാലൻ ബന്ധുജനപാലൻ

---

ഞ്ഞിരിക്കുന്നു. ഇരയിമ്മൻതമ്പി ആട്ടക്കഥയിൽ സതിയുടെ ജനനം മറെറാരു തരത്തിലാണെന്നാണു് പറഞ്ഞിട്ടുള്ളതു്. കൂടുതൽ വിവരങ്ങൾക്കു് അവതാരിക നോക്കുക.]

വൃത്തം—ശാർദ്ദൂലവിക്രീഡിതം

ലക്ഷണം—പന്ത്രണ്ടാൽ മസജം സതം ത ഗുരുവും ശാർദ്ദൂലവിക്രീഡിതം

ഖണ്ഡം 1—ഭാഗധേയവാരിരാശി=ഭാഗധേയ (ഭാഗ്യ)ത്തിനു് വാരിരാശി (സമുദ്രം) ആയിട്ടുള്ളവൻ; വലിയ ഭാഗ്യവാൻ എന്നർത്ഥം. ഭാസുരശരീരൻ=ഭാസുരമായ (ശോഭിക്കുന്ന) ശരീരത്തോടുകൂടിയവൻ യോഗമാർഗ്ഗവിശാരദൻ=യോഗമാർഗ്ഗത്തിൽ വിശാരദൻ (സമർത്ഥൻ); അഷ്ടാംഗയോഗസമ്പന്നൻ എന്ന അർത്ഥമായിരിക്കാം വിവക്ഷിച്ചിട്ടുള്ളതു്. യോഗശാലി=എല്ലാ തരത്തിലുള്ള സുഖങ്ങളും അനുഭവിക്കാൻ യോഗമുള്ളവൻ.

ഖണ്ഡം 2—സാധുലോകചിന്താമണി = സാധുലോകത്തിനു് (സജ്ജനങ്ങൾക്കു്) ചിന്താമണിയായിട്ടുള്ളവൻ. ചിന്താമണി=ഒരുതരം വിശിഷ്ടരത്നം. (കാമധേനു, കല്പവൃക്ഷം എന്നിവയെപ്പോലെ ആഗ്രഹിച്ചതിനെയെല്ലാം നല്കാൻ ശക്തിയുള്ള ഒരു രത്നമാണത്രെ അതു്; സജ്ജനങ്ങൾക്കു് സർവ്വാഭീഷ്ടങ്ങളും പ്രദാനം ചെയ്യുന്നവനായിരുന്നു ദക്ഷൻ എന്നു സാരം.) ചാരുതരശീലൻ=ചാരുതരമായ (വളരെ വിശിഷ്ടമായ) ശീല (സ്വഭാവ) ത്തോടുകൂടിയവൻ. ബാധി....ജാലൻ=ബാധിതമായ (തടുക്കപ്പെട്ട) വിരോധിജാല (ശത്രുസമൂഹ) ത്തോടുകൂടിയവൻ; ശത്രുക്കളെയെല്ലാം തടുത്തുനിർത്തുന്നവനെന്നു സാരം. ബന്ധുജനപാലൻ=ബന്ധുക്കളെ രക്ഷിക്കുന്നവൻ.

3 ധമ്മകമ്മപരായണൻ താപസമാനിതൻ
നിമ്മലമാനസനവൻ നീതിമാൻ വിനീതൻ
4 വേദശാസ്ത്രാദികോവിദൻ വേദവല്ലീജാനി
മേദുരകല്യാണം വാണു മോദമോടു മാനീ.

---

## രംഗം 1. ദക്ഷവസതി

കമോദരി—ചെമ്പട

3 ശ്യാമാം സോമാഭിരാമദ്യുതിമുഖലസിതാം
താരഹാരാതിരമ്യാം
കാമോല്ലാസാനുകൂലാം കുവലയബഹുലാ-
മോദസൗഭാഗ്യദാത്രീം

---

ഖണ്ഡം 3—ധമ്മകമ്മപരായണൻ=ധമ്മകമ്മ (സൽകമ്മ)ങ്ങളിൽ പരായണൻ (തൽപരൻ). താപസമാനിതൻ=താപസന്മാരാൽ മാനിക്കപ്പെട്ടവൻ. നിമ്മലമാനസൻ=നിമ്മലമായ മനസ്സോടുകൂടിയവൻ. നീതിമാൻ=നീതിശാലി; ന്യായമൊത്തു നടക്കുന്നവൻ. വിനീതൻ=വിനയശീലൻ.

ഖണ്ഡം 4—വേദശാ.......വിദൻ=വേദം, ശാസ്ത്രം മുതലായവയിൽ കോവിദൻ (സമത്ഥൻ). വേദവല്ലീജാനി=വേദവല്ലി ജായ (ഭാര്യ)യായിട്ടുള്ളവൻ; വേദവല്ലിയുടെ ഭത്താവു്. മാനി=മാനം (ആത്മാഭിമാനം) ഉള്ളവൻ. മേദുരകല്യാണം=മേദുരമായ (വദ്ധിച്ച) കല്യാണ (മംഗള) ത്തോടുകൂടി.

ശ്ലോകം 3—ശ്ലിഷ്ടവിശേഷണങ്ങൾകൊണ്ടു രാത്രിയേയും ഭാര്യയേയും ഒന്നിച്ചു വണ്ണിച്ചിരിക്കയാണു് പ്രസ്തുത ശ്ലോകത്തിൽ. ഏകദാ=ഒരിക്കൽ. ശ്രീമാൻ ദക്ഷഃ=ഐശ്വയ്യത്തിൽ മുഴുകിവാഴുന്ന ദക്ഷൻ. സോമാ....ലസിതാം=സോമ (ചന്ദ്ര) നാകുന്ന അഭിരാമദ്യുതിയായ (മനോഹരമായ ശോഭയോടുകൂടിയ) മുഖം കൊണ്ടു ശോഭിക്കുന്നതും. താരഹാരാതിരമ്യാം=താര (നക്ഷത്ര)ങ്ങളാകുന്ന ഹാരം (മുത്തുമാല) കൊണ്ടു് അത്യന്തം മനോഹരിയും. കാമോല്ലാസാനുകൂലാം=കാമക്രീഡകൾക്കു പ

ശ്രീമാനാലോക്യ ദക്ഷസ്സരസമുപഗതാ-
മേകദാ ജാതരാഗ-
പ്രേമാനന്ദാകുലാത്മാ പ്രഹസിതവദനാം
പ്രേയസീം വ്യാജഹാര.

---

ററിയതും. കുവലയ........ദാത്രീം=കുവലയങ്ങൾ (കരിങ്കുവളപ്പൂക്കൾ) ക്കു് ബഹുലമായ (വൎദ്ധിച്ച) സുഗന്ധ (ആമോദ) സൗഭാഗ്യത്തെ ദാനം ചെയ്യുന്നതും. പ്രേയസീം=അത്യന്തം അഭീഷ്ടയും ആയ (കാമികൾ രാത്രിയുടെ ആഗമനത്തെ സസന്തോഷം പ്രതീക്ഷിക്ക സ്വാഭാവികമാണല്ലൊ.) ശ്യാമാം=രാത്രിയെയും. സോമാ....ലസിതാം=ചന്ദ്രനെപ്പോലെ മനോഹരമായ ശോഭയോടുകൂടിയ മുഖംകൊണ്ടു ശോഭിക്കുന്നവളും. താര....രമ്യാം=നക്ഷത്രങ്ങളെപ്പോലുള്ള മുത്തുമാലകളെക്കൊണ്ടു് അതിരമ്യയും. കാമോല്ലാസാനുകൂലാം=രതിക്രീഡകൾക്കു് അനുകൂലയും. കുവലയ....ദാത്രീം=കുവലയ (ഭൂമണ്ഡല) ത്തിനു് വൎദ്ധിച്ച സന്തോഷ (ആമോദ) സൗഭാഗ്യത്തെ ദാനം ചെയ്യുന്നവളും. സരസം ഉപഗതാം=രസത്തോടുകൂടി അടുത്തുവന്നവളും. പ്രഹസിതവദനാം=പുഞ്ചിരിക്കുന്ന മുഖത്തോടുകൂടിയവളും. ശ്യാമാം=യൗവനമദ്ധ്യസ്ഥയും ആയ. പ്രേയസീം=ഭാൎയ്യയേയും. ആലോക്യ=കണ്ടു്. ജാതരാ....ലാത്മാ=ജാതമായ (ഉണ്ടായ) അനുരാഗം, പ്രേമം, സന്തോഷം ഇവകൊണ്ടു് ആകുലമാനസനായിട്ടു്. വ്യാജഹാര=പറഞ്ഞു. (ഉദ്ദീപകമായ രാത്രിയേയും, യുവതിയും സുന്ദരിയുമായ പ്രിയതമയേയും കണ്ടിട്ടു് അനുരാഗാദി വിവിധ വികാരങ്ങളാൽ പരവശനായിത്തീൎന്ന ദക്ഷൻ പ്രിയതമയോടു താഴെ കാണും പ്രകാരം പറഞ്ഞു എന്നു സാരം.)

വൃത്തം—സ്രഗ്ദ്ധര.

ലക്ഷണം—ഏഴേഴായ് മൂന്നു ഖണ്ഡം മരഭനയയയം
സ്രഗ്ദ്ധരാവൃത്തമാകും

[ദക്ഷനും ഭാര്യ വേദവല്ലിയും പ്രവേശിക്കുന്നു.]

## ശൃംഗാരപ്പദം

**ദക്ഷൻ:-**

പല്ലവി

പൂന്തേൻവാണീ! ശൃണു മമ വാണീ
പൂവണിഘനവേണീ!

അനുപല്ലവി

കാന്തേ! സമയമഹോ രമണീയം
കനിവൊടു വിലസുന്നു രജനീയം (പൂന്തേൻ)

ചരണം—1

കണ്ടാലും ശശിബിംബമുദാരം
കണ്ഠേകാളജടാലങ്കാരം
തണ്ടാർബാണമഹോത്സവദീപം
തരുണി! നിരാകൃതതിമിരാടോപം (പൂന്തേൻ)

---

പല്ലവി—പൂന്തേൻവാണീ=തേൻപോലെ മധുരമായ വാക്കോടുകൂടിയവൾ. ശൃണു=(നീ) കേൾക്കുക. മമ=എന്റെ വാണീ=വാക്ക്. പൂവണിഘനവേണി=പൂ അണിഞ്ഞിട്ടുള്ളതും ഘനം (കാർമേഘം) പോലെ കറുത്തതുമായ വേണി (തലമുടി) ഉള്ളവൾ.

അനുപല്ലവി—കാന്ത=ഭാര്യ. രമണീയം=മനോഹരം; (രമിക്കാൻ യോഗ്യം). രജനീ+ഇയം=ഇയം രജനി=ഈ രാത്രി. കനിവൊടു വിലസുന്നു=നമ്മിൽ ദയവുള്ളതുപോലെ ശോഭിക്കുന്നു.

ചരണം 1—ശശിബിംബം=ചന്ദ്രബിംബം. കണ്ഠേ....ലങ്കാരം=കണ്ഠേകാളന്റെ (ശിവന്റെ) ജടയ്ക്കു് അലങ്കാരമായിട്ടുള്ളതു്. തണ്ടാർ....ദീപം=തണ്ടാർബാണമഹോത്സവത്തിനു് (കാമക്രീഡയ്ക്കു) വിളക്കായിട്ടുള്ളതു്. (അഭേദാർത്ഥത്തിൽ ചന്ദ്രബിം

ചരണം—2

പനിമതിബിംബം മുഖസമമിഹ തേ
പണി തുടരുമ്പോളംശുമുകുളിതേ
വനജേ ദുഃസ്ഥിതനാം വിധി നൂനം
മതിയാക്കീ ബത ശില്പവിധാനം. (പൂന്തേൻ)

---

ബത്തെ ദീപമായി കല്പിച്ചിരിക്കുന്നതിനാൽഅലങ്കാരം രൂപകം.) തരുണി=യുവതി. നിരാകൃത....ടോപം=നിരാകൃതമായ (ഇല്ലാതാക്കപ്പെട്ട; നശിപ്പിക്കപ്പെട്ട) തിമിരാടോപത്തോടുകൂടിയതു്. തിമിരാടോപം=തിമിരത്തിൻെറ (ഇരുട്ടിൻെറ) ആടോപം (പരാക്രമം); ഗർവ്വ്. (ഇരുട്ടിൻെറ ഗർവ്വിനെ ശമിപ്പിച്ചതു് എന്നർത്ഥം)

ചരണം 2—പനിമതി=ചന്ദ്രൻ. മുഖസമം=മുഖത്തിനു തുല്യം തേ=നിൻെറ. പണിതുടരുക=നിർമ്മിക്കാൻ ആരംഭിക്ക. അംശുമുകുളിതേ വനജേ=അംശുമുകുളിതമായ (രശ്മിയേററു കൂമ്പിപ്പോയ) വനജത്തിൽ (താമരപ്പൂവിൽ). ദുഃസ്ഥിതൻ=ഇരിക്കാൻ പ്രയാസം നേരിട്ട. വിധി=ബ്രഹ്മാവു്. നൂനം=തീച്ച്യയായും. ശില്പവിധാനം=നിർമ്മാണകർമ്മം. ബത=ആശ്ചര്യംതന്നെ.

വേദവല്ലിയുടെ മുഖം ചന്ദ്രനേക്കാറം മനോഹരമായിരുന്നു എന്നു കവി സമർത്ഥിക്കയാണു്:—താമരപ്പൂവിൽ സ്ഥിതിചെയ്യുന്ന ബ്രഹ്മാവു്, വേദവല്ലിയുടെ മുഖത്തിൻെറ മാതൃകയിൽ ചന്ദ്രബിംബം വാർത്തെടുക്കാൻ ശ്രമിക്കയായിരുന്നു. പണി പകുതിയോളമായപ്പോറം ചന്ദ്രരശ്മിയേററു് ബ്രഹ്മാവിരിക്കുന്ന താമരപ്പൂ കൂമ്പിത്തുടങ്ങി. സ്രഷ്ടാവിനു് ഉറപ്പിച്ചിരിക്കാൻ നിവൃത്തിയില്ലാതായി. തന്നിമിത്തം ചന്ദ്രബിംബത്തിൻെറ ജോലി മുഴമിപ്പിക്കാൻ സാധിച്ചില്ല. വേദവല്ലിയുടെ മുഖത്തിൻെറ ശോഭ മുഴവൻ ചന്ദ്രബിംബത്തിൽ വരുത്താനുള്ള സൌകര്യം ബ്രഹ്മാവിനു കിട്ടിയില്ല എന്നു ചുരുക്കം.

പ്രസിദ്ധോപമേയമായ മുഖത്തെ ഉപമാനമായും, പ്രസിദ്ധോപമാനമായ ചന്ദ്രനെ ഉപമേയമായും കല്പിച്ചിരിക്കുന്നതി

ചരണം—3

കാമോദ്ദീപനകാരണരൂപേ!
കാമിനി! നീ മമ വരിക സമീപേ;
സാമോദം മധുരാധരമയി തേ
സാമജഗാമിനി തരിക മേ ദയിതേ! (പൂന്തേൻ)

**വേദവല്ലി:-**

സാമന്തമലഹരി—ചെമ്പട

ഖണ്ഡങ്ങൾ

1 സന്തോഷം തേ മനതാരിൽ സാദരം ചെയ്യുതിനല്ലോ
സന്തതം ഞാൻ വാഞ്ഛിക്കുന്നു ചാരുമൂർത്തേ! കാന്ത!

---

നാൽ അലങ്കാരം, പ്രതീപം. ലക്ഷണം:"ഉപമാനോപമേയത്വം മറിച്ചിട്ടാൽ പ്രതീപമാം." ബ്രഹ്മാവ് ഇടയ്ക്കുവെച്ചു നിർമ്മാണകർമ്മം മതിയാക്കിയതുകൊണ്ട് ചന്ദ്രനു പൂർണ്ണശോഭ വന്നില്ലെന്നു പറയുന്ന ദിക്കിൽ ഉൽപ്രേക്ഷയും വ്യഞ്ജിക്കുന്നുണ്ട്. ലക്ഷണം— "മറ്റൊന്നിൻ ധർമ്മയോഗത്താലതുതാനല്ലയോ ഇത് എന്നു വർണ്ണ്യത്തിലാശങ്കയുൽപ്രേക്ഷാഖ്യയലംകൃതി."

ചരണം 3—കാമോ....രൂപ=കാമോദ്ദീപനത്തിനു കാരണമായ രൂപത്തോടുകൂടിയവൾ; ദർശനത്തിൽതന്നെ വികാരോദ്ദീപനമുണ്ടാക്കുന്നവൾ. മമ=എൻെറ. സാമോദം=സന്തോഷത്തോടുകൂടി. തേ=നിൻെറ. സാമജഗാമിനി=സാമജത്തെ (ആനയെ) പ്പോലെ നടക്കുന്നവൾ; മന്ദഗാമിനി. (സാമജം എന്നു ആനയ്ക്കു എങ്ങനെ പേരു വന്നു? 'സയാം' ആനകളുടെ കാര്യത്തിൽ പേരുകേട്ട ഒരു രാജ്യമാണല്ലോ. 'സയാം' എന്നതിൻെറ സംസ്കൃതീകൃതരൂപമായിരിക്കാം 'സാമം.' സാമത്തിൽ—സയാമിൽ—ജനിച്ചതു സാമജം. 'സാമജ' ശബ്ദത്തിൻെറ നിഷ്പത്തി ഇങ്ങനെയായിരിക്കാമെന്നാണു പ്രൊഫസ്സർ പി. വി. കൃഷ്ണൻനായരുടെ അഭിപ്രായം.) അയി! ദയിതേ!=അല്ലയോ കാന്തേ!. മേ തരിക=എനിക്കു തരിക.

ഖണ്ഡം 1—തേ മനതാരിൽ=അങ്ങയുടെ മനസ്സിൽ. സാദരം=ആദരവോടുകൂടി. സന്തതം=എപ്പോഴും. വാഞ്ഛിക്ക=ആഗ്ര

2 ഭർത്തൃപാദസേവയല്ലോ പത്നിമാൎക്കു പരം ധൎമ്മം
അത്ര നിന്റെയാജ്ഞ കേൾപ്പാൻ ആസ്ഥയാ
വാഴുന്നേൻ. (സന്തോ)

3 കാമുകമുഖേന്ദു കണ്ടാൽ കാമിനീചകോരിയിങ്ങു
താമസിച്ചു നിന്നീടുമോ താമരസനേത്ര! (സന്തോ)

[രണ്ടുപേരും പോകുന്നു]

---

## രംഗം 2. യമുനാതീരം

കല്യാണി—ചെമ്പട

4 യമിനാം പ്രവരഃ കദാപി പുണ്യാം
യമുനാം സ്നാതുമനാ ഗതഃ പ്രഭാതേ
അമനാക്കമനീയതാം തദീയാം
പ്രമനാ വീക്ഷ്യ സ വിസ്മയം ജഗാഹേ

---

ഹിക്ക. ചാരുമൂൎത്തി=ചാരു (മനോഹര) വായ മൂൎത്തി (ശരീരം) യോടുകൂടിയവൻ.

ഖണ്ഡം 2—ഭർത്തൃപാദസേവ=ഭൎത്താക്കന്മാരുടെ പാദ ശുശ്രൂഷ. പത്നി=ഭാൎയ്യ. അത്ര=ഇവിടെ. ആജ്ഞ=കല്പന. ആസ്ഥയാ=ശ്രദ്ധയോടുകൂടി.

ഖണ്ഡം 3—കാമുകമുഖേന്ദു=കാമുകന്റെ (ഭൎത്താവിന്റെ) മുഖമാകുന്ന ഇന്ദു (ചന്ദ്രൻ). കാമിനീചകോരി=കാമിനി (ഭാൎയ്യ) യാകുന്ന ചകോരി (ചകോരപ്പെൺപക്ഷി). താമരസനേത്രൻ=താമരക്കണ്ണൻ. താമരസം=താമരപ്പൂ. കാമിനീമുഖത്തിനും ചന്ദ്രനും തമ്മിലും കാമിനിക്കും ചകോരിക്കും തമ്മിലും അഭേദം കല്പിച്ചിരിക്കുന്നതിനാൽ അലങ്കാരം രൂപകം. "അവൎണ്ണ്യത്തോടു വൎണ്ണ്യത്തിന്നഭേദം ചൊൽക രൂപകം.")

ശ്ലോകം 4—കദാപി=ഒരിക്കൽ. പ്രഭാതേ=രാവിലെ. യമിനാം പ്രവരഃ=യമികളിൽ പ്രവരനും. (യമി=ജിതേന്ദ്രിയൻ. പ്രവ

രൻ=ശ്രേഷ്ഠൻ.) സ്സാതുമനാഃ=കുളിക്കണമെന്നു കരുതിയവനും. പുണ്യാം യമുനാം ഗതഃ=പരിപാവനിയായ കാളിന്ദിയെ പ്രാപിച്ചവനുമായ. സഃ=അവൻ (ദക്ഷൻ). തദീയാം=അതിനെസ്സംബന്ധിച്ച (കാളിന്ദീനദിയുടെ). അമനാക്കമനീയതാം=അനല്പമായ ഭംഗിയെ (അമനാക്+കമനീയത) വീക്ഷ്യ=കണ്ടിട്ടു്. പ്രമനാഃ=സന്തുഷ്ടനായിട്ടു്. വിസ്മയം ജഗാഹേ=വിസ്മയത്തെ പ്രാപിച്ചു. കാളിന്ദിയുടെ കമനീയത കണ്ടു് ദക്ഷൻ സന്തുഷ്ടനും വിസ്മിതനുമായിത്തീൎന്നു എന്നു സാരം.

'സഃ വിസ്മയം' എന്ന വ്യസ്തപദങ്ങളെ ക്രിയാവിശേഷണമെന്ന നിലയിൽ 'സവിസ്മയം' എന്നു് സമസ്തപദമായി എടുത്തു് 'ആശ്ചൎയ്യത്തോടുകൂടി' എന്നു് ചിലർ അൎത്ഥം പറഞ്ഞുകാണുന്നു; 'ജഗാഹേ' എന്നതിനു മുങ്ങി എന്നും. ആ അൎത്ഥം സ്വീകരിക്കുന്നപക്ഷം, "പങ്കം പോക്കുന്ന കാളിന്ദിയിൽ മുഴുകി മുദാ" എന്നു് ഇനി പറയാൻപോകുന്ന ഭാഗം (ശ്ലോകം 5) പുനരുക്തമായിത്തീരും; എന്നു മാത്രമല്ല, തന്നെ വിസ്മയിപ്പിക്കത്തക്കവിധം 'കണ്ണിണയ്ക്കാനന്ദം നല്കീയ' കാഴ്ചകളെ വൎണ്ണിക്കയാണു്, അടുത്ത 'പദ'ത്തിൽ ദക്ഷൻ. ആ വൎണ്ണന 'മുങ്ങ'ലിനു ശേഷമാക്കുന്നതിൽ ഔചിത്യവും പോര. ഈ വക അനൗചിത്യങ്ങളെ പരിഹരിക്കുന്നതിനു് 'ജഗാഹേ' എന്ന പദം 'ജഗാദ' (പറഞ്ഞു) എന്നു മാററുന്നതു നന്നായിരിക്കുമെന്നു് ഒരു വ്യാഖ്യാതാവു നിൎദ്ദേശിക്കുന്നു. 1033-ൽ ഈശ്വരപിള്ള വിചാരിപ്പുകാർ അച്ചടിപ്പിച്ച 54 ദിവസത്തെ ആട്ടക്കഥകളുൾപ്പടെ പല പുസ്തകങ്ങളും പരിശോധിച്ചതിൽ 'ജഗാദ' എന്ന പാഠം ആരും സ്വീകരിച്ചതായി കാണുന്നില്ല. 'സഃ വിസ്മയം ജഗാഹേ' എന്ന പാഠം സ്വീകരിക്കുന്നപക്ഷം, ഈ വക കുഴപ്പങ്ങളൊന്നുമില്ലെന്നു മാത്രമല്ല, ഔചിത്യം കൂടുതൽ കാണുന്നുമുണ്ടു്.

വൃത്തം—വസന്തമാലിക.

ലക്ഷണം—വിഷമേ സസജം ഗഗം സമത്തിൽ
സഭരേഫം യ വസന്തമാലികയ്ക്കു്.

[പ്രഭാതസ്നാനത്തിന്നൊരുങ്ങിക്കൊണ്ടു് ദക്ഷൻ
യമുനാതീരത്തെത്തുന്നു.]

**ദക്ഷൻ:—**

പല്ലവി

കണ്ണിണയ്ക്കാനന്ദം നല്കീടുന്നു പാരം
കാളന്ദീനദി സാമ്പ്രതം.

അനുപല്ലവി

എണ്ണമററുള്ള നല്ലോരേതൽഗുണങ്ങളെല്ലാം
വർണ്ണിപ്പാനാവതല്ല കുണ്ഡലീശനുപോലും (കണ്ണി..)

ചരണം—1

ഞാനെന്നുടലിലഭിമാനം വെടിഞ്ഞു പര-
മാനന്ദാകാരപൂർണ്ണമാനസന്മാർ
നാനാമുനികൾ വന്നു സ്നാനവും ചെയ്തു ചെമ്മേ
ധ്യാനംപൂണ്ടിഹ തീരകാനനേ വാഴുന്നഹോ (ക..)

---

പല്ലവി—പാരം=വളരെ. സാമ്പ്രതം=ഇപ്പോൾ.

അ: പ:—ഏതൽ ഗുണങ്ങൾ=ഇതിൻെറ (കാളിന്ദീനദിയുടെ) ഗുണങ്ങൾ. കുണ്ഡലീശൻ=സർപ്പരാജൻ (കുണ്ഡലി+ഈശൻ. കുണ്ഡലി=സർപ്പം. രണ്ടായിരം നാവുള്ള അനന്തനുപോലും സാധിക്കാത്ത കൃത്യം താൻ വിചാരിച്ചാൽ എങ്ങനെയാണു് സാധിക്കുക എന്നു സാരം.)

ചരണം 1—ഉടൽ=ദേഹം. ഉടലിൽ ഞാൻ എന്ന അഭിമാനം വെടിഞ്ഞു്=ഞാൻ എന്നു പറയുന്നതു് ദേഹമാണെന്നുള്ള മിത്ഥ്യാബോധം ഉപേക്ഷിച്ചു്; ആത്മജ്ഞാനം. സമ്പാദിച്ചു് എന്നു സാരം. പരമാ........മാനസന്മാർ=ബ്രഹ്മാനന്ദസ്വരൂപം കൊണ്ടു മനസ്സുനിറഞ്ഞവർ; എപ്പോഴും പരമാത്മധ്യാനത്തിൽ ലയിച്ചിരിക്കുന്നവർ. നാനാമുനികൾ=പല മഹർഷിമാർ. ഇഹ

ചരണം—2

നളിനങ്ങളളിവൃന്ദമിളിതങ്ങൾ കാന്തമാർതൻ
അളകാഞ്ചിതാസ്യങ്ങൾപോൽ വിളങ്ങീടുന്നു;
പുളിനങ്ങൾതന്നിൽ നല്ല കളഹംസലീല കണ്ടു
കളിയല്ലേ മനതാരിൽ വളരുന്നു പരിതോഷം(കണ്ണി...)

ചരണം—3

ശരദിന്ദുകാന്തികോലും വരകംബുമണിയൊന്നു
അരവിന്ദപത്രംതന്നിൽ മരുവീടുന്നു
പരമിന്നിതിനെക്കണ്ടു പെരുകുന്നു കൗതുഹലം
വിരവോടതിനെയിപ്പോൾ കരഗതമാക്കീടുവൻ.(കണ്ണി..)

[ദക്ഷൻ താമരയിലയിൽനിന്നു ശംഖു കയ്യിലെടുക്കുന്നു; പെട്ടെന്നു് അതു് ഒരു കന്യകയായിത്തീരുന്നു. അത്ഭുതപരതന്ത്രനും ആനന്ദതുന്ദിലനുമായിത്തീൎന്ന ദക്ഷൻ ആ കന്യകാരത്നത്തെയുംകൊണ്ടു ഗൃഹത്തിലേക്കു പോകുന്നു.]

---

തീരകാനനേ = ഇവിടെ കാളിന്ദീനദിയുടെ തീരത്തിനടുത്തുള്ള കാട്ടിൽ.

ചരണം 2—നളിനം=താമരപ്പൂ. അളിവൃന്ദമിളിതം=അളിവൃന്ദത്തോടു (വണ്ടിൻകൂട്ടത്തോടു) മിളിതം (ചേൎന്നതു്). കാന്തമാർ=ഭാൎയ്യമാർ. അളകാഞ്ചിതാസ്യങ്ങൾ=അളകങ്ങ (കുറുനിരക)ളാൽ അഞ്ചിത (അലംകൃത)മായ ആസ്യങ്ങൾ (മുഖങ്ങൾ.) [ഉപമാനോപമേയത്വം മറിച്ചിട്ടിരിക്കുന്നതിനാൽ അലങ്കാരം പ്രതീപം.] പുളിനം=മണൽത്തിട്ട. കളഹംസലീല=ഭംഗിയുള്ള അരയന്നങ്ങളുടെ ലീല. പരിതോഷം=സന്തോഷം.

ചരണം 3—ശരദിന്ദുകാന്തികോലും=ശരൽകാലത്തിലെ ചന്ദ്രനെപ്പോലെ ശോഭിക്കുന്ന. വരകംബുമണിയൊന്നു്=അത്യുത്തമമായ ഒരു ശംഖു്. അരവിന്ദപത്രം=താമരയില. കൗതുഹലം=കൗതുകം. വിരവോടു്=വേഗത്തിൽ. കരഗതമാക്കുക=കൈക്കലാക്കുക.

## രംഗം 3. ദക്ഷന്റെ വസതി

നവരസം—ചെമ്പട

5 പങ്കം പോക്കുന്ന കാളിന്ദിയിൽ മുഴകി മുദാ
പത്മപത്രേ വിളങ്ങും
ശംഖം തൻകയ്യിലാക്കുന്നളവിലതുമഹോ
കന്യകാരത്നമായീ;
ശങ്കിച്ചു ശങ്കരസ്യ പ്രണയിനി മകളായ്—
വന്നു ഭാഗ്യാലെനിക്കെ-
ന്നങ്കേ ചേർത്തിട്ടു പത്ന്യാഃ പ്രണയപരവശൻ
ദക്ഷനിത്ഥം ബഭാഷേ.

---

ശ്ലോകം 5—പങ്കം=പാപം. മുദാ=സന്തോഷത്തോടുകൂടി. പത്മപത്രേ=താമരയിലയിൽ. അഹോ=അത്ഭുതം. ശങ്കരസ്യ പ്രണയിനി=ശങ്കര (ശിവ) ന്റെ ഭാര്യ. പത്ന്യാഃ അങ്കേ ചേർത്തിട്ട്=ഭാര്യയുടെ മടിയിൽവെച്ച്. പ്രണയപരവശൻ=വാത്സല്യത്തിനു വശംവദൻ. ഇത്ഥം=ഇപ്രകാരം. ബഭാഷേ=പറഞ്ഞു.

താമരയിലയിൽ കണ്ട ശംഖ് കൈയിലെടുത്തപ്പോരം ഒരു പെൺകുട്ടിയായിത്തീർന്നു. തന്റെ ഭാഗ്യാതിരേകത്താൽ ശിവപത്നിയാണ് തനിക്കു പുത്രിയായി ലഭിച്ച ആ ശിശുവെന്നു വിചാരിച്ച് ദക്ഷൻ, ആ കന്യകാരത്നത്തെക്കൊണ്ടുപോയി വേദവല്ലിയെ ഏല്പിച്ചു. കാണാൻ കൗതുകമുള്ള ആ ശിശു ഭാര്യയുടെ മടിയിൽ ഇരിക്കുന്നതുകണ്ട് വാത്സല്യത്തോടുകൂടി ദക്ഷൻ ഇപ്രകാരം പറഞ്ഞു.

വൃത്തം—സ്രഗ്ദ്ധര.

ലക്ഷണം—ഏഴേഴായ് മൂന്നു ഖണ്ഡം മരഭനയയയം
സ്രഗ്ദ്ധരാവൃത്തമാകും

[ദക്ഷനും വേദവല്ലിയും പ്രവേശിക്കുന്നു.]

**ദക്ഷൻ:—** പല്ലവി

അനന്തജന്മാർജ്ജിതമസ്മൽപുണ്യഫലം
അനവദ്യകന്യാരൂപം കാൺക നീ.

അനുപല്ലവി

മനംതന്നിൽ കൃപയില്ലേ? സ്തനമെന്തു നല്കീടാത്തു?
മഹിളാമാന്യേ! അതിധന്യേ! (അനന്ത)

ചരണം—1

വിധി തന്ന നിധിയാമീ നന്ദിനി മേലിൽ
വിവിധകാമം വരുവാൻ നന്ദിനി
വിധിവിലാസം നമുക്കു നിന്നിനി,യിവൾ
വിധുമുഖി! സർവ്വലോകാനന്ദിനി ഹേ ജായേ!
(അനന്ത)

---

പല്ലവി—അനന്തജന്മാർജ്ജിതം=പല ജന്മങ്ങളിലായി സമ്പാദിച്ച. (ആർജ്ജിതം=സമ്പാദിക്കപ്പെട്ടതു്.) അസ്മൽപുണ്യഫലം=നമ്മുടെ പുണ്യത്തിന്റെ ഫലം. (അനേകം ജന്മങ്ങളിലായി നാം ചെയ്ത പുണ്യത്തിന്റെ ഫലമെന്നർത്ഥം.) അനവദ്യകന്യാരൂപം=അനവദ്യമായ (ദോഷരഹിതമായ—അവദ്യം=ദോഷം; കുററം) കന്യകയുടെ രൂപം. അനവധി ജന്മങ്ങളിലായി തങ്ങൾചെയ്ത പുണ്യം ഒരു കന്യകയുടെ രൂപത്തിൽ മുമ്പിൽ വന്നിരിക്കയാണെന്നു വിവക്ഷ.

അ: പ:—എന്തേ നല്കീടാത്തു?=നല്കീടാത്തതെന്തു്? മഹിളാമാന്യ=മഹിള (സ്ത്രീ) കളിൽവെച്ചു മാന്യ; സ്ത്രീവർഗ്ഗത്താൽ ബഹുമാനിക്കപ്പെടേണ്ടവൾ എന്നും അർത്ഥം പറയാം. അതിധന്യ=അത്യന്തം ഭാഗ്യവതി.

ചരണം 1—വിധി=ബ്രഹ്മാവു്; നിയതി. വിധി....ന്ദിനി=ഈ പുത്രി വിധി നമുക്കുതന്ന ഒരു നിധിതന്നെയാണു്. കാമം=ആഗ്രഹം. നന്ദിനി=കാമധേനുവിന്റെ പുത്രിയുടെ പേർ. മേലിൽ....നന്ദിനി=(ഇവൾ) മേലിൽ നമ്മുടെ പലതരത്തിലുള്ള അ

**വേദവല്ലി:—**

ചരണം—2

വളരെപ്പുത്രിമാരുണ്ടെന്നാകിലും മമ
വാത്സല്യമിത്ര തോന്നീലാരിലും

ഭീഷ്ടങ്ങളെ മുഴുവൻ സാധിച്ചുതരുന്ന ഒരു നന്ദിനിയായിരിക്കും. (നന്ദിനിക്കു് തൻെറ മാതാവായ കാമധേനുവിനെപ്പോലെതന്നെ അഭീഷ്ടദാനത്തിനുള്ള ശക്തിയുണ്ടെന്നു കാളിദാസൻ രഘുവംശത്തിൽ വർണ്ണിച്ചിട്ടുണ്ടു്.) വിധിവിലാസം=കാലഗതി; ദൈവഗതി എന്നും പറയാം. ഇനി നമുക്കു വിധിവിലാസം നന്നു്= ഇനി നമുക്കു നല്ല കാലമാണു് വരാൻപോകുന്നതു്. (നിധിലാഭവും മററും ഉണ്ടാകാറുള്ളതു നല്ല കാലത്താണല്ലോ. വിശിഷ്ടമായ ഈ കന്യകാരത്നം അപ്രതീക്ഷിതമായി കിട്ടിയതു് വരാൻ പോകുന്ന ഏതോ ഭാഗ്യത്തിൻെറ സൂചനയാണെന്നാണു് ദക്ഷൻെറ വിവക്ഷ.) വിധുമുഖി=ചന്ദ്രമുഖി. സർവ്വലോകാനന്ദിനി= എല്ലാ ലോകങ്ങളേയും ആനന്ദിപ്പിക്കുന്നവരം. ജായ=ഭാര്യ. ഹേ ജായേ! വിധുമുഖി ഇവരം സർവ്വലോകാനന്ദിനി (ആകും)= അല്ലയോ കാന്തേ! ചന്ദ്രമുഖിയായ ഈ പെൺകുട്ടി എല്ലാവരേയും ആനന്ദിപ്പിക്കുന്നവളായിത്തീരും.

നാലു വരികളിലും 'നന്ദിനി' എന്ന വാക്കു് വിഭിന്നാർത്ഥങ്ങളിൽ പ്രയോഗിച്ചിട്ടുള്ളതു നോക്കുക. ശബ്ദാലങ്കാരപ്രയോഗവിഷയത്തിൽ—പദസ്വാധീനത്തിൽ—കവിയ്ക്കുള്ള കുബേരത ഇതിൽനിന്നു തെളിയുന്നു.

ചരണം 2 – മമ=എനിക്കു്. മോദം=സന്തോഷം. മനതാരു്=മനസ്സു്. മൂന്നുപാരിലും=ഭൂമി, സ്വർഗ്ഗം, പാതാളം എന്നീ മൂന്നു ലോകങ്ങളിലും. (സതിയെപ്പോലുള്ള ഒരു കന്യാരത്നം പുത്രിയായി കിട്ടിയതിലുള്ള ആനന്ദാതിരേകത്താൽ മതി മറന്നുകൊണ്ടു് വേദവല്ലി പറയുന്ന വാക്കാണിതു്.)

ഈ ദ്വിതീയചരണം വേദവല്ലിയുടെ വാക്കായിട്ടെടുക്കുകയാണു് ഉചിതം. പ്രസ്തുത ചരണത്തിൻെറ നാലാമത്തെ വരി

വളരുന്നു മോദം മനതാരിലും ഇന്നു
മാന്യയായ്ത്തീർന്നേൻ മൂന്നു പാരിലും. (അനന്ത)

[രണ്ടു പേരും പോകുന്നു]

---

## രംഗം 4. തപോവനം

നീലാംബരി—ചെമ്പട

6 സാനന്ദം പിതൃജനപോഷിതാ സതീതി
ഖ്യാതാഖ്യാ സകലകലാവിചക്ഷണാ സാ
ആബാല്യാത് പശുമതിമേവ ഭർത്തൃഭാവേ
വാഞ്ഛന്തീ തദനുഗുണം തപശ്ചചാര.

---

"ധന്യനായ്ത്തീർന്നേൻ മൂന്നു പാരിലും" എന്നു പഠിച്ച് ഇതും ദക്ഷന്റെ വാക്കായി ചിലർ വ്യാഖ്യാനിക്കുന്നു. ചില ആട്ടക്കഥാസമാഹാരങ്ങളിലും ആ പാഠം സ്വീകരിച്ചുകാണുന്നുണ്ട്. പക്ഷേ, യദൃച്ഛാലബ്ധമായ ആ കന്യകാരത്നത്തെപ്പററി ദക്ഷൻ അത്യധികം പ്രശംസിച്ചുപറഞ്ഞിട്ടും, വേദവല്ലി ഒരക്ഷരവും ഉരിയാടാതെ മൂകയായി വർത്തിക്കുന്നതിൽ ഔചിത്യം പോരാ. ഭർത്താവിന്റെ ആനന്ദത്തിൽ ഭാര്യയും പങ്കുകൊള്ളുകയും, ആ ശിശുവിനെ പുത്രിയായി അംഗീകരിക്കുകയും ചെയ്യുന്നതിൽ വളരെ ഔചിത്യമുണ്ടുതാനും. ചില കഥകളിയോഗക്കാർ അങ്ങനെ അഭിനയിച്ചുകണ്ടിട്ടുമുണ്ട്. ഈവകകാരണങ്ങളാലാണ്, പ്രസ്തുതചരണം വേദവല്ലിയുടെ വാക്കായി ഇവിടെ സ്വീകരിച്ചതു്. (1033-ൽ അച്ചടിച്ച '54 ദിവസത്തെ ആട്ടക്കഥ'കളിൽ ഈ പാഠമാണ് കാണുന്നതെന്നുകൂടി ഇവിടെ എടുത്തുപറയുന്നതിൽ സന്തോഷമുണ്ട്.) 'അനന്തജന്മാർജ്ജിത'മെന്നു തുടങ്ങിയ പല്ലവി വേദവല്ലിയുടെ വാക്കായിഎടുത്താലും യോജിക്കായ്കയില്ലതാനും.

ശ്ലോകം 6—(ഈ ശ്ലോകത്തിന്റെ പദഘടന ആദ്യംമുതൽ അവസാനംവരെ അന്വയക്രമത്തിൽതന്നെയാണ് കാണുന്നതു്.

[തപോനിഷ്ഠയിലിരിക്കുന്ന സതി—ദക്ഷപുത്രി—പ്രവേശിക്കുന്നു]

**സതി:—**

പല്ലവി]

ശ്രീനീലകണ്ഠ! ഗുണസിന്ധോ! പര-
മാനന്ദരൂപ! ജയ ഹര! ദീനബന്ധോ!

ചരണം—1

ചെഞ്ചിടയുമമൃതകരകലയും പൂർണ്ണ-
ശീതാംശുബിംബരുചി ചേർന്ന തനുരുചിയും

---

സംസ്കൃതപദ്യങ്ങളിൽ സാധാരണമായി ഇങ്ങിനെ വരിക പതിവില്ല.) സാനന്ദം=സന്തോഷത്തോടുകൂടി. പിതൃജനപോഷിതാ=പിതൃജനത്താൽ (അച്ഛനമ്മമാരാൽ) പോഷിതയും (വളർത്തപ്പെട്ടവളും). സതീ ഇതി ഖ്യാതാഖ്യാ=സതി എന്നു ഖ്യാതമായ (പ്രസിദ്ധമായ) ആഖ്യ (പേരു്) ഉള്ളവളും. സകലകലാവിചക്ഷണാ=എല്ലാ കലാവിദ്യകളിലും വിചക്ഷണ (സമർത്ഥ) യുമായ. സാ=അവൾ. ആബാല്യാൽ=ബാല്യം മുതല്ക്കുതന്നെ. പശുപതിം ഏവ=പശുപതിയെ (ശിവനെ) തന്നെ. ഭർത്തൃഭാവേ വാഞ്ഛന്തീ=ഭർത്താവായി ആഗ്രഹിക്കുന്നവളായിട്ടു്. തദനുഗുണം=അതിനു തക്കതായ. തപഃ ചചാര=തപസ്സനുഷ്ഠിച്ചു. (ശിവനെ ഭർത്താവായി ലഭിക്കുന്നതിനുവേണ്ടി തപസ്സുചെയ്തുതുടങ്ങി എന്നു സാരം.)

വൃത്തം—പ്രഹർഷിണി.

ലക്ഷണം—ത്രിച്ഛിന്നം മനജരഗം പ്രഹർഷിണിക്കു്.

പല്ലവി—നീലകണ്ഠൻ=കഴുത്തിൽ കറുപ്പുനിറമുള്ളവൻ. ഗുണസിന്ധു=സൽഗുണങ്ങളുടെ സിന്ധു (സമുദ്രം). പരമാനന്ദരൂപൻ=പരമാനന്ദസ്വരൂപൻ. ദീനബന്ധു=ദീന (ദുഃഖിത) ന്മാർക്കു ബന്ധുവായിട്ടുള്ളവൻ. ജയ=(അങ്ങു്) വിജയിച്ചാലും.

ചരണം 1—ചെഞ്ചിട=ചുവന്ന ജട. അമൃതകരകല=അമൃതകര(ചന്ദ്ര)ന്റെ കല; (ചന്ദ്രക്കല എന്നർത്ഥം.) പൂർണ്ണശീതാംശു

പുഞ്ചിരി കലന്ന മുഖമതിയും കാണ്മാൻ
ഭൂയോപി വളരുന്നു പാരമഭിരുചിയും (ശ്രീ...)

ചരണം—2

കരിമുകിൽ തൊഴുന്ന രുചി തടവും നല്ല
കണ്ഠമൊടു ബാഹുക്കൾ വിതതമാറിടവും
കരിചർമ്മശോഭി കടിതടവുമിന്നു
കാണുമാറാകണം തവ ചരണവടിവും (ശ്രീ...)

ചരണം—3

പരമൊരുവനില്ല മമ ശരണം നാഥ!
പരമകരുണാലയ! ഭജാമി തവ ചരണം;
വിരവിനൊടു മുന്നിലിഹ വരണം; വന്നു
വിശ്വൈകനാഥ! മമ വരമാശു തരണം. (ശ്രീ...)

---

ബിംബരുചി=പൂർണ്ണചന്ദ്രബിംബത്തിന്റെ രുചി (ശോഭ). തനു രുചി=ദേഹകാന്തി. തനു=ദേഹം. മുഖമതി=മുഖചന്ദ്രൻ. ഭൂയഃ+ അപി=വീണ്ടും വീണ്ടും. പാരം=വളരെ. അഭിരുചി=ആഗ്രഹം.

ചരണം 2—കരിമുകിൽ=കാർമേഘം. രുചി=ശോഭ. കണ്ഠം =കഴുത്തു്. ബാഹുക്കൾ=കൈകൾ. വിതതം=വിസ്താരമുള്ള; വിരിഞ്ഞ. കരി....തടം=ആനത്തോൽകൊണ്ടു ശോഭിക്കുന്ന അരക്കെട്ടു്. തവ=അങ്ങയുടെ. ചരണം=കാൽ.

ചരണം 3—പരൻ=അന്യൻ. മമ പരനൊരുവൻ ശരണമില്ല=എനിക്കു മററാരും ആശ്രയമായിട്ടില്ല. പരമ....ലയൻ= വലിയ ദയാലു. തവ ചരണം ഭജാമി = ഞാൻ അങ്ങയുടെ കാലടികളെ ശരണംപ്രാപിക്കുന്നു. ഇഹ മുന്നിൽ വരണം=അവിടന്നു് ഇവിടെ വന്നു് എനിക്കു പ്രത്യക്ഷമാകണം. മമ ആശു വരം തരണം=വേഗത്തിൽ എനിക്കു വരം തരണം. (കഴിയുന്നതും വേഗത്തിൽ പ്രത്യക്ഷനായി തന്റെ ആഗ്രഹം സാധിച്ചുതരണമെന്നു സതി ശിവനോടു പ്രാർത്ഥിക്കുന്നു.)

പാടി—ചെമ്പട

7 . മരാളകന്യാമിവ മാനസം ഗതാ-
മരാളകേശീമവലോക്യ താം സതീം
കരാളദംഷ്ട്രോ ദനുജോപി ജാതുചിത്
സ്മരാളസാത്മാ മനസൈവമബ്രവീൽ.

[സതിയുടെ സൗന്ദര്യം കണ്ടു ഭ്രമിച്ച കരാളദംഷ്ട്രൻ
എന്ന അസുരൻ പ്രവേശിക്കുന്നു]

**കരാളദംഷ്ട്രൻ:—** (വിചാരം)

പല്ലവി

കണ്ടാലതിസുന്ദരിയാകും കന്യാമണിയാരിവൾ ഭുവനേ

---

ശ്ലോകം 7—ജാതു ചിൽകരാളദംഷ്ട്രഃ ദനുജഃ അപി മാനസം ഗതാം മരാളകന്യാം ഇവ അരാളകേശീം താം സതീം അവലോക്യ സ്മരാളസാത്മാ മനസാ ഏവം അബ്രവീൽ.

ഒരിക്കൽ കരാളദംഷ്ട്രൻ എന്ന ദനുജൻ (അസുരൻ). മാനസത്തെ ഗതയായ = മാനസസരസ്സിലെത്തിയ ('മനസ്സിൽ കടന്നവൾ' എന്ന അർത്ഥത്തിൽ സതിയുടെ വിശേഷണമായിട്ടും ഈ പദം സ്വീകരിക്കാം). മരാളകന്യ (അരയന്നപ്പിടയെ)പ്പോലിരിക്കുന്നവളും. അരാളകേശിയും = ചുരുണ്ട തലമുടിയുള്ളവളും ആയ. താം സതീം അവലോക്യ = ആ സതിയെക്കണ്ടു്. സ്മരാളസാത്മാവായിട്ടു്=സ്മരൻ (കാമൻ) നിമിത്തം അലസാത്മാവായിട്ടു്=ക്ഷീണിച്ചവനായിട്ടു്. മനസ്സുകൊണ്ടു് ഇങ്ങനെ പറഞ്ഞു. (മനസ്സിൽ ഇങ്ങനെ വിചാരിച്ചു എന്നർത്ഥം.)തൃതീയാക്ഷരപ്രാസം ശരിപ്പെടുത്താനായി 'ലളയോരഭേദം' കല്പിച്ചു് 'സ്മരാലസാത്മാ'എന്നു വേണ്ട ദിക്കിൽ 'സ്മരാളസാത്മാ'എന്നു പ്രയോഗിച്ചിരിക്കയാണു്. [അളസാത്മാവു്=അലസാത്മാവു്.]

വൃത്തം—വംശസ്ഥം.

ലക്ഷണം—ജതങ്ങൾ വംശസ്ഥമതാം ജരങ്ങളും.

അനുപല്ലവി

തണ്ടാർമകളിവളുടെ കാന്ത്യാ രണ്ടാമവളെന്നതു മന്യേ
(കണ്ടാ...)

ചരണം—1

പൂമെയ്ൻ മരവിരിയും ജടയും പൂണ്ടെങ്കിലുമതിരമണീയം
താമര, ശൈവലസംഗേപി സാമോദം വിലസുന്നല്ലോ.
(കണ്ടാ...)

ചരണം—2

ഏതാദൃശമായ വയസ്സും ഇവൾതന്റെ തപസ്സുംകണ്ടാൽ
ചേതസ്സാലൊരുത്തനെ വരനായ് ചിന്തിച്ചീടുന്നിതു
നൂനം (കണ്ടാ...)

(പ്രകാശം)

കേദാരഗൗഡം—ചെമ്പട

ഭാഗ്യവിലാസംകൊണ്ടെന്റെ ഭാര്യയായീടുവാൻ
യോഗ്യയാമിവളെയിന്നു കയ്ക്കലാക്കീടുന്നേൻ.

---

അ: പ:—തണ്ടാർമകൾ=മഹാലക്ഷ്മി. കാന്ത്യാ=കാന്തി (ശോഭ) കൊണ്ടു്. ഇവളുടെ രണ്ടാമവൾ=ഇവളെക്കാൾ താഴെ. മന്യേ=ഞാൻ വിചാരിക്കുന്നു. മഹാലക്ഷ്മി സൗന്ദര്യവിഷയത്തിൽ ഇവളെക്കാൾ താഴെയാണെന്നു് ഞാൻ വിചാരിക്കുന്നു.

ചരണം 1—പൂമെയ്=പൂപോലെ മൃദുവായ ശരീരം. അതിരമണീയം=അത്യന്തം മനോഹരം. ശൈവലസംഗേ അപി= പായൽ പതിഞ്ഞാലും. കാളിദാസന്റെ ശാകുന്തളത്തിൽ കാണുന്ന 'ഫുല്ലാബ്ജത്തിനു രമ്യതയ്ക്കു കുറവോ?' എന്നു തുടങ്ങുന്ന പദ്യത്തിലെ ആശയമാണു് കവി ഇവിടെ സ്വീകരിച്ചിട്ടുള്ളതു്. അലങ്കാരം—പ്രതിവസ്തൂപമ. ലക്ഷണം—അവർണ്ണ്യവർണ്ണ്യവാക്യങ്ങൾക്കൊന്നാം ധർമ്മത്തെ വേറെയായ് നിർദ്ദേശിച്ചാലലങ്കാരം പ്രതിവസ്തൂപമാഭിധം."

ചരണം 2—ഏതാദൃശം=ഇത്തരത്തിലുള്ള. വയസ്സ്=പ്രായം. ചേതസ്സ്=മനസ്സ്. വരൻ=ഭർത്താവു്. നൂനം=തീർച്ച.

8 സരഭസമിതി ചിന്തയൻ മദാന്ധഃ
പ്രസഭമുപേത്യ സതീം ഗ്രഹീതുകാമഃ
അലഭത സഹസാ തപോമയാഗ്നൗ
ശലഭദശാമസുരാധിപോ ദുരാത്മാ.

[കരാളദംഷ്ട്രൻ പ്രണയചേഷ്ടയോടുകൂടി സതിയെ സമീപിക്കുന്നു; അവളുടെ തപശ്ശക്തിയാൽ ഭസ്മീഭൂതനാകുന്നു.]

ബലഹരി—ചെമ്പട

9 സതീം സ തീവ്രേ തപസി സ്ഥിതാമിമാം
നിരീക്ഷിതുഞ്ചാപി പരീക്ഷിതും തതഃ

---

ശ്ലോകം 8—അന്വയം: മദാന്ധഃ ദുരാത്മാ അസുരാധിപഃ സരഭസം ഇതി ചിന്തയൻ സതീം ഉപേത്യ പ്രസഭം ഗ്രഹീതുകാമഃ തപോമയാഗ്നൗ സഹസാ ശലഭദശാം അലഭത.

അർത്ഥം—മദംകൊണ്ടു് അന്ധനായിത്തീർന്നവനും. (അഹങ്കാരത്താൽ വിവേകം നശിച്ചവനുമെന്നർത്ഥം.) ദുരാത്മാവും (ദുഷ്ടനും) ആയ. അസുരാധിപൻ (കരാളദംഷ്ട്രൻ). പെട്ടെന്നു് ഇങ്ങനെ വിചാരിച്ചിട്ടു്, സതിയുടെ അടുത്തുചെന്നു് ബലാൽകാരേണ പിടിക്കാനൊരുമ്പെട്ടു് (അവളുടെ) തപോമയാഗ്നിയിൽ ശലഭദശയെ പ്രാപിച്ചു. സതിയെ കടന്നു പിടിക്കാൻ ശ്രമിച്ച കരാളദംഷ്ട്രൻ അവളുടെ തപശ്ശക്തികൊണ്ടു ഭസ്മമായിത്തീർന്നു എന്നർത്ഥം. ഇഷ്ടലാഭത്തിനു ശ്രമിച്ച അസുരനു് അനിഷ്ടാപ്തിയായിരുന്നു ഫലമെന്നു പറഞ്ഞിരിക്കുന്നതിനാൽ അലങ്കാരം വിഷമം.

വൃത്തം—പുഷ്പിതാഗ്ര.
ലക്ഷണം—നനരയ വിഷമത്തിലും സമത്തിൽ
പുനരിഹ നം ജജരം ഗ പുഷ്പിതാഗ്ര.

ശ്ലോകം 9—തതഃ = അതിനുശേഷം. പുരാരിഃ=ശിവൻ. തീവ്രേ=തീവ്ര (കഠിന)മായ. തപസി=തപസ്സിൽ. സ്ഥിതാം= ഇരിക്കുന്നവളും. പ്രിയാം=പ്രിയപ്പെട്ടവളും ആയ. ഇമാം സതീം=

ജരാതുരക്ഷോണിസുരാകൃതിഃ പ്രിയാം
പുരാരിരാസാദ്യ പുരോബ്രവീൽ ഗിരം.

[തപസ്സുചെയ്തുകൊണ്ടിരിക്കുന്ന സതിയുടെ മുമ്പിൽ വൃദ്ധ ബ്രാഹ്മണവേഷത്തിൽ ശിവൻ പ്രവേശിക്കുന്നു.]

**വൃദ്ധബ്രാഹ്മണൻ:—**

പല്ലവി

കന്യകമാർമണിമൗലേ! കല്യാണശീലേ!

അനുപല്ലവി

അന്യഭാവമെന്നിൽവേണ്ട ആശയം നീ ചൊല്ക ബാലേ!

---

ഈ സതിയെ. നിരീക്ഷിതും പരീക്ഷിതും ച അപി=കാണാനും പരീക്ഷിക്കാനും വേണ്ടി. ജരാതുരക്ഷോണിസുരാകൃതിഃ (സൻ)= ജരകൊണ്ട് ആതുരമായ (ക്ഷീണിച്ച) ക്ഷോണിസുരാകൃതി (ബ്രാഹ്മണവേഷം) യോടുകൂടിയവനായിട്ട്; ജരാനരകൾ ബാധിച്ച ഒരു വൃദ്ധ ബ്രാഹ്മണൻെറ വേഷം ധരിച്ച് എന്നർത്ഥം. പുരഃ ആസാദ്യ=(അവളുടെ) മുമ്പിൽചെന്ന്. ഗിരം=ഗീരിനെ (വാക്കിനെ). അബ്രവീൽ=പറഞ്ഞു. (ഗിരം അബ്രവീൽ, വാചം അവോചൽ, വാണീം അഭാണീൽ എന്നും മററുമുള്ള പ്രയോഗങ്ങൾ സംസ്കൃതത്തിലെ ഒരു പ്രത്യേകശൈലിയാണ്. പറഞ്ഞു എന്നു മാത്രമാണർത്ഥം.)

പല്ലവി—കന്യ....മണി=കന്യകാരത്നം. കല്യാണശീല= നല്ല സ്വഭാവമുള്ളവൾ.

അ: പ:—അന്യഭാവം=അന്യനെന്ന വിചാരം. ആശയം= ഉള്ളിലുള്ളതു്. അന്യനാണെന്നു വിചാരിച്ച് കാര്യം തുറന്നുപറയാതിരിക്കണമെന്നില്ല. നീ ആരെ ധ്യാനിച്ചിരിക്കുന്നുവോ ആ ആൾതന്നെയാണ് നിൻെറ മുമ്പിൽ വന്നിരിക്കുന്നതു്, മററാരുമല്ല, എന്നു ധ്വനി.

ചരണം —1

ചെന്തളിർകോമളം ഗാത്രം ചെയ്യൊലാ നീ ക്ലേശപാത്രം
എന്തു മോഹമത്രമാത്രം ഇണ്ടൽകൊൾവാനഹോരാത്രം?

**സതി:—** ചരണം —1

എന്നുടെ പാണിഗ്രഹണം ഇന്ദുചൂഡൻ ചെയ്യുീടേണം
ഇന്നതിനു കൃപ വേണം എന്നെയനുഗ്രഹിക്കേണം.

പല്ലവി

അന്തണേന്ദ്ര! കേട്ടുകൊൾക ആശയമേവം.

**വൃദ്ധബ്രാഹ്മണൻ:** — ചരണം —2

ഹന്ത ഹന്ത! നിന്റെ ഭാവം അവകലോ ചെന്നിതേവം?
എന്തവനുള്ള പ്രഭാവം? ഇങ്ങനെ നിന്റെ ദുർദ്ദൈവം!

ചരണം — 3

ഇന്നവനചലം ഗേഹം, എരുതൊന്നുണ്ടുപോൽ വാഹം,
പന്നഗഭീഷണം ദേഹം, പാഴിലയ്യോ! നിന്റെ മോഹം

---

ചരണം 1—ഗാത്രം=ശരീരം. ക്ലേശപാത്രം=ദുഃഖത്തിനു പാത്രം; ശരീരത്തെ തപസ്സുകൊണ്ടു വെറുതേ ക്ലേശിപ്പിക്കണ്ട എന്നു സാരം. അഹോരാത്രം=രാവും പകലും. രാപ്പകൽ ഇത്രമാത്രം ക്ലേശിക്കത്തക്കവണ്ണം അത്ര അസാദ്ധ്യമായി എന്തൊരു മോഹമാണുള്ളതു്?

ചരണം 1—ഇന്ദുചൂഡൻ=ശിവൻ. എന്നുടെ പാണിഗ്രഹണം ചെയ്ക=എന്നെ വിവാഹം കഴിക്ക. ശിവൻ തന്നെ വിവാഹം കഴിക്കത്തക്ക ഒരു വരമാണു് തനിക്കു് വേണ്ടതെന്നത്ഥം.

പല്ലവി—അന്തണേന്ദ്രൻ=ബ്രാഹ്മണശ്രേഷ്ഠൻ. ഏവം=ഇങ്ങനെ.

ചരണം 2—ഹന്ത ഹന്ത=വലിയ കഷ്ടംതന്നെ. പ്രഭാവം=മാഹാത്മ്യം. ദുർദ്ദൈവം=ഭാഗ്യദോഷം.

ചരണം 3—ഇന്നു് + അവന്നു് + അചലം എന്നു പദച്ഛേദം. അചലം=പർവ്വതം. ഗേഹം=വീടു്. എരുതു്=കാള. വാഹം=

**സതി:—**

ചരണം—2

ഈശ്വരദൂഷണാലാപം എന്തിനയ്യോ! ശാന്തം പാപം!
ശാശ്വതധർമ്മവിലോപം സമ്പ്രതി വേണ്ടാ സല്ലാപം
(അന്തണേന്ദ്ര)

10 ഏവം പറഞ്ഞവൾ നിറഞ്ഞ രുഷാ ഗമിപ്പാൻ
ഭാവിച്ചിടുന്ന സമയേ ഭഗവാൻ മഹേശൻ
ആവിർഭവിച്ചു നിജവേഷമൊടഗ്രഭാഗേ
കാർവേണിയോടു മൃദുഹാസമുവാച വാചം

[കോപാകുലയായി ഇത്ഥം പറഞ്ഞു് സതി അവിടെനിന്നു പോകാൻ ഭാവിച്ച അവസരത്തിൽ വൃദ്ധബ്രാഹ്മണൻ ശിവന്റെ രൂപത്തിൽ പ്രത്യക്ഷപ്പെട്ടു് പുഞ്ചിരി തൂകിക്കൊണ്ടു സതിയോടു പറയുന്നു.]

---

കാള. പന്നഗഭീഷണം=പന്നഗ(സർപ്പ)ങ്ങളെക്കൊണ്ടു ഭീഷണം (ഭയങ്കരം). മോഹം=ആഗ്രഹം. (ഈ ബ്രാഹ്മണവാക്യം കുമാരസംഭവത്തിലെ വടുവാക്യത്തിന്റെ ഒരനുകരണമാണു്.)

ചരണം 2—ഈശ്വരദൂഷണാലാപം=ശിവനെ ദൂഷിക്കുന്ന വാക്കു്. ശാന്തം പാപം=കേൾക്കാൻ പാടില്ലാത്തതു കേൾക്കുമ്പോൾ 'ശിവ ശിവ' എന്നും മററും നാം പറയാറുള്ളതുപോലെ സംസ്കൃതഭാഷയിൽ പ്രയോഗിക്കാറുള്ള ഒരു ശൈലിയാണിതു്. ശാശ്വതധർമ്മവിലോപം=ശാശ്വതമായ ധർമ്മത്തെ നശിപ്പിക്കുന്നു; ധർമ്മവിരുദ്ധമായ എന്നർത്ഥം. സല്ലാപം=സംഭാഷണം. സമ്പ്രതി വേണ്ട=ഇപ്പോൾ വേണ്ട. ധർമ്മത്തിനു വിരുദ്ധമായി ശിവനിന്ദ ചെയ്യുന്ന ബ്രാഹ്മണനോടു സംസാരിക്കാൻ താൻ തയ്യാറില്ലെന്നാണു് സതിയുടെ വിവക്ഷ.

ശ്ലോകം 10—ഏവം=ഇങ്ങനെ. നിറഞ്ഞ രുഷാ=വർദ്ധിച്ച കോപത്തോടുകൂടി. (രുട്ടു്=കോപം. രുഷാ=കോപത്തോടുകൂടി.) മഹേശൻ=ശിവൻ. ആവിർഭവിച്ചു് = പ്രത്യക്ഷപ്പെട്ടു്.

**ശിവൻ:—**

ഇന്ദിശ

11 പൂന്തേൻനേർവാണി!ബാലേ! സുമുഖി വിമുഖിയാ-
യെങ്ങു പോകുന്നിദാനീം?
സ്വാന്തേ സന്തോഷമേററം തരുവതിനിഹ തേ
വന്നു ഞാൻ നിന്നിടുമ്പോൾ?
ഞാൻ തേ ഭാവം ഗ്രഹിപ്പാനവനിസുരമിഷാ-
ലപ്രിയം ചൊന്നതെല്ലാം;
കാന്തേ! ഹാഹന്ത! കോപം കളക മയി തവാ-
ഭീഷ്ടമെല്ലാം തരുന്നേൻ.

---

നിജവേഷം=തൻെറ സ്വന്തം വേഷം. അഗ്രഭാഗേ=മുമ്പിൽ. കാർവേണി=കറുത്ത വേണി (തലമുടി) യോടുകൂടിയവൾ. മൃദുഹാസം=പുഞ്ചിരി തൂകിക്കൊണ്ടു്. വാചം ഉവാച=പറഞ്ഞു.

വൃത്തം—വസന്തതിലകം.

ശ്ലോകം 11—പൂന്തേൻ....വാണി=പൂന്തേൻപോലെ മധുരമായ വാക്കോടുകൂടിയവൾ. വിമുഖി = വൈമുഖ്യത്തോടുകൂടിയവൾ; മുഖം തിരിച്ചവൾ. സ്വാന്തേ=മനസ്സിൽ. തേ=നിനക്കു്. (നിന്നെ സന്തോഷിപ്പിക്കുന്നതിനായി ഞാൻ ഇവിടെ വന്നുനില്ക്കുമ്പോൾ നീ മുഖവും തിരിച്ചു് എങ്ങോട്ടേക്കാണു് പോകുന്നതു്?) തേ ഭാവംഗ്രഹിപ്പാൻ=നിൻെറ ഉള്ളറിയുന്നതിനുവേണ്ടി. അവനിസുരമിഷാൽ=അവനിസുരൻ (ബ്രാഹ്മണൻ) എന്ന മിഷ (വ്യാജ) ത്തോടുകൂടി; ബ്രാഹ്മണവേഷം ധരിച്ചു്. അപ്രിയം ചൊന്നതു്=നിനക്കു രസിക്കാത്തകാൎയ്യങ്ങൾ പറഞ്ഞതു്. മയി കോപം കളക=എൻെറ നേരെയുള്ള കോപം ഉപേക്ഷിക്ക. തവ =നിൻെറ. അഭീഷ്ടം=അഗ്രഹം.

വൃത്തം—സ്രഗ്ദ്ധര.

# സതീവിവാഹം

ദണ്ഡകം

1 ഏണാങ്കമൗലിയുടെ ചേണാന്ന രൂപമുട-
നേണാക്ഷി കണ്ടവൾ തെളിഞ്ഞു
രക്ഷികൾ പറഞ്ഞു ദക്ഷനതറിഞ്ഞു
പ്രിയദുഹിതൃപരിണയനമഴകൊടു കഴിപ്പതിന്നു
സുഗുണനിധി വിരവൊടു തുനിഞ്ഞു.

2 കല്യാണവാർത്തയതു ചൊല്ലാന്ന ദൂതരുടെ
ചൊല്ലാലറിഞ്ഞു മുദമാർന്നു
സുരതതികൾ വന്നു പുരമതിൽ നിരന്നു
മുനികളൊടു സമമഴകിലവനുപചരിച്ചു പുന-
രധികസുഖമഖിലരുമിരുന്നു

---

ദണ്ഡകം: പാദം 1—ഏണാങ്കമൗലി=ഏണാങ്കൻ (ചന്ദ്രൻ) മൌലിയിൽ (ശിരസ്സിൽ) ഉള്ളവൻ; ചന്ദ്രചൂഡനായ ശിവൻ. ചേണാന്നരൂപം=മനോഹരമായ വേഷം. ഏണാക്ഷി=ഏണത്തിൻെറ അക്ഷിപോലെയുള്ള അക്ഷികളോടുകൂടിയവൾ. ഏണം =മാൻ. (മാൻകണ്ണി എന്നത്ഥം.) തെളിയുക=സന്തോഷിക്കുക. രക്ഷികൾ=ഭൃത്യന്മാർ. പ്രിയദുഹിതൃപരിണയനം = പ്രിയപ്പെട്ട ദുഹിതാവിൻെറ (പുത്രിയുടെ) പരിണയനം (വിവാഹം). സുഗുണനിധി=സൽഗുണസമ്പന്നൻ.

പാദം 2—കല്യാണവാർത്ത മംഗളമായ (നല്ല) വർത്തമാനം; കല്യാണത്തെ സംബന്ധിച്ച വർത്തമാനമെന്നുമാകാം. മുദമാന്നു= സന്തോഷിച്ചു. സുരതതി=സുര(ദേവ)ന്മാരുടെ തതി (സമൂഹം). പുരം=ദക്ഷപുരി. മുനികളൊടു സമം=മഹർഷിമാരോടുകൂടി. ഉപചരിക്ക=സൽക്കരിക്ക. അധികസുഖം=വളരെ സുഖത്തോടുകൂടി. അഖിലരും=എല്ലാവരും.

3 ഉദ്യോഗമോടു ബഹുവിദ്യാധരാദിയുടെ
വാദ്യാരവം ദിവി മുഴങ്ങി
പ്രീതിയൊടു സംഗീതാദികൾ തുടങ്ങി
തത്ര സുരയുവതിജനചിത്രതരരസലളിത
നൃത്തമതു സഭയതിൽ വിളങ്ങി.

4 ഫണിഭൂഷണപ്രിയയെ മണിഭൂഷണങ്ങളുട-
നണിയിച്ചു വാണി വഴിപോലേ
തദനു ശുഭകാലേ ത്രിജഗദനുകൂലേ
ഭുവനപതി ഗിരിശനഥ സതിയുടയ കരകമല-
മിതമൊടു പിടിച്ചു വിധിപോലേ.

[ശിവൻ സതിയെ പാണിഗ്രഹണം ചെയ്തു്
അപ്രത്യക്ഷനാകുന്നു]

---

പാഠം 3—ഉദ്യോഗം=ഒരുക്കം. വിദ്യാധരാദി=വിദ്യാധരന്മാർ മുതലായവർ. വാദ്യാരവം=വാദ്യങ്ങളുടെ ആരവം(ശബ്ദം). ദിവി=ആകാശത്തിൽ. തത്ര=അവിടെ. സുര....നൃത്തം=സുരയുവതി ജനത്തിന്റെ (ദേവസ്ത്രീകളുടെ)ചിത്രതര(ഏററവും മനോഹര)വും രസലളിതവും (നവരസദ്യോതകവും) ആയ നൃത്തം.

പാഠം 4—ഫണിഭൂഷണപ്രിയ=ഫണിഭൂഷണ(സപ്പഭൂഷണ)ന്റെ (ശിവന്റെ) പ്രിയ (ഭാര്യ). മണിഭൂഷണങ്ങൾ=രത്നാഭരണങ്ങൾ. വാണി=സരസ്വതി. തദനു=പിന്നീടു്. ത്രിജഗദനുകൂലം= മൂന്നു ലോകങ്ങൾക്കും അനുകൂലമായ. ഭുവനപതി=ലോകനാഥൻ. ഗിരീശൻ=ശിവൻ. കരകമലം=താമരപ്പൂപോലെയുള്ള കൈ. ഇതം=ഹിതം. കരകമലം പിടിക്ക = പാണിഗ്രഹണം ചെയ്ക. വിധി=ശാസ്ത്രവിധി.

വൃത്തം—വംശയഷ്ടിക.

ലക്ഷണം—തഭലങ്ങൾ മൂന്നുരു, ഗഗാന്തമാദിമം
ഭയ ചേർന്നു രണ്ടു കുറിയാം ദ്വിതീയകം
ഭനനങ്ങൾ മൂന്നുരു, ഗഗം തൃതീയവും
വിഷമത്തിൽ മൂന്നു ദലമിപ്രകാരമാം;

## രംഗം 5. ദക്ഷവസതി

സാവേരി—ചമ്പ

12 ചന്ദ്രാവതംസസ്യ സതീവിവാഹേ
സഞ്ജാതഹർഷാഃ കൃതപുഷ്പവർഷാഃ
ഇന്ദ്രാദയസ്തം പ്രണിപത്യ ദേവം
സാന്ദ്രാദരം ദക്ഷമമീ ശശംസുഃ

---

സജലം ല മൂന്നരു, ഗഗാന്തമാദിമം
നസഗങ്ങളാം രണ്ടു കുറിയാം ദ്വിതീയകം
നനനം ല മൂന്നരു, ഗഗം തൃതീയവും
സമഖണ്ഡമായ് വരികിലിക്ഷുദണ്ഡിക.

യുശമജപാദഭേദത്താൽ
ഖണ്ഡഭേദങ്ങളാം ചൊന്നവ
ഗണിക്കാതെ കലർത്തിടി-
ലതിൻപേർ വംശയഷ്ടിക.

ശ്ലോക 12—ചന്ദ്രാവതംസസ്യ=ചന്ദ്രൻ അവതംസ (ശിരോലങ്കാര)മായിട്ടുള്ള ശിവന്റെ. സതീവിവാഹേ=സതിയുടെ വിവാഹത്തിൽ. സഞ്ജാതഹർഷാഃ=സഞ്ജാതമായ (ഉണ്ടായ) ഹർഷ (സന്തോഷ) ത്തോടുകൂടിയവരും. കൃതപുഷ്പവർഷാഃ=കൃതമായ (ചെയ്യപ്പെട്ട) പുഷ്പവർഷത്തോടുകൂടിയവരുമായ. അമീ ഇന്ദ്രാദയഃ =ഈ ഇന്ദ്രാദികൾ. തം ദേവം പ്രണിപത്യ=ആ ദേവനെ (ശിവനെ) നമസ്കരിച്ചിട്ട്. ദക്ഷം=ദക്ഷനെ. സാന്ദ്രാദരം=സാന്ദ്രമായ (വർദ്ധിച്ച) ആദരവോടുകൂടി. ശശംസുഃ=പുകഴ്ത്തി.

വൃത്തം—ഇന്ദ്രവജ്ര.

ലക്ഷണം—കേളീന്ദ്രവജ്രയ്ക്കു തതം ജഗം ഗം.

[ദേവന്മാരും ദക്ഷനും സതിയും പ്രവേശിക്കുന്നു.]

**ദേവന്മാർ:—** (ദക്ഷനോടായിട്ടു്)

പല്ലവി

ഭാഗ്യരാശേ! ജഗതി ഭാതി തവ കീർത്തി

അനുപല്ലവി

യോഗ്യനാം വരനു നിജകന്യകയെ നല്കുവാൻ
യോഗമിഹ വന്നു തവ പുണ്യാതിരേകാൽ (ഭാഗ്യ)

ചരണം—1

ഉത്തമ ഭവാന്റെ സുത ചെയ്ത തപമേററം
ഉചിതമതു സഫലമായ്വന്നഹോ സഹസാ
ഇത്തരമശേഷജഗദീശനൊടു സംബന്ധം
എത്തിയതിനാൽ സുലഭമഭ്യുദയമഖിലം. (ഭാഗ്യ)

(സതിയോടായിട്ടു്)

ചരണം—2

പരമശിവമഹിഷി! ശൃണു സതി! ദേവി! സുമതേ!
പതിദേവതേ! നിന്റെ ഭാഗ്യമേ ഭാഗ്യം!

---

പല്ലവി—ഭാഗ്യരാശി=വലിയ ഭാഗ്യവാൻ. ജഗതി=ലോകത്തിൽ. ഭാതി=ശോഭിക്കുന്നു. തവ കീർത്തി=അങ്ങയുടെ കീർത്തി.

അ: പ:—നിജകന്യക=തന്റെ കന്യക. പുണ്യാതിരേകാൽ =വർദ്ധിച്ച പുണ്യംകൊണ്ടു്.

ചരണം 1— സഹസാ=പെട്ടെന്നു്. അശേഷജഗദീശൻ= അശേഷജഗത്തുക്കൾക്കും ഈശനായിട്ടുള്ളവൻ; ശിവൻ. സംബന്ധം=ചാർച്ച. സുലഭം=എളുപ്പത്തിൽ കിട്ടുന്നതു്. അഖിലം= എല്ലാം.

ചരണം 2-പരമശിവമഹിഷി=പരമശിവന്റെ മഹിഷി (ഭാര്യ). ശൃണു=കേൾക്കുക. സുമതി=സൽബുദ്ധി. പതിദേവത=

പതിവ്രതമാരെപ്പോലെ പതിചരണപരിചരണവും ചെയ്തു
പരിപൂർണ്ണമോദമൊടു വാഴ്ക ബഹുകാലം (ഭാഗ്യ)

[എല്ലാവരും പോകുന്നു.]

---

## രംഗം 6. സതിയുടെ അന്തഃപുരം

ആനന്ദഭൈരവി—ചെമ്പട

13 തിരോഹിതേ ദ്രാഗമൃതാത്മനീശ്വരേ
വിയോഗതാപാദഥ വിഹ്വലാ സതീ
വിഹായ സാ മോദവിലാസമാസ്ഥിതാ
കുമുദ്വതീവാളികുലാകുലേക്ഷിതാ.

---

ഭർത്താവിനെ ദൈവമായി കരുതുന്നവൾ. പതിചരണപരിചരണം=ഭർത്താവിന്റെ പാദശുശ്രൂഷ. പരിപൂർണ്ണമോദം=നിറഞ്ഞ സന്തോഷം.

ശ്ലോകം 13—അന്വയം: അഥ അമൃതാത്മനി ഈശ്വരേ ദ്രാക് തിരോഹിതേ (സതി) വിയോഗതാപാൽ വിഹ്വലാ സാ സതീ ആമോദവിലാസം വിഹായ കുമുദ്വതീ ഇവ ആളികുലാകുലേക്ഷിതാ (അളികുലാകുലേക്ഷിതാ എന്നും) ആസ്ഥിതാ.

അന്വയാർത്ഥം—അതിനുശേഷം അമൃതാത്മാവായ ഈശ്വരൻ പെട്ടെന്ന് തിരോഹിതനായപ്പോൾ വിയോഗതാപം ഹേതുവായി വിഹ്വലയായ ആ സതി ആമോദവിലാസത്തെ ഉപേക്ഷിച്ച് കുമുദ്വതിയെപ്പോലെ ആളികുലാകുലേക്ഷിതയായിട്ട് (അളികുലാകുലേക്ഷിതയായിട്ട് എന്നും) ആസ്ഥിതയായി.

അർത്ഥം—അമൃതാത്മാവ്=മോക്ഷസ്വരൂപൻ. ഈശ്വരൻ=ശിവൻ. തിരോഹിതൻ=മറഞ്ഞവൻ. വിയോഗതാപം=വിരഹദുഃഖം. വിഹ്വല=പരവശ. ആമോദവിലാസം=സന്തോഷത്തോടുകൂടിയ പെരുമാറ്റം. കുമുദ്വതി=ആമ്പൽപ്പൊയ്ക. ആളികു.... ക്ഷിത=ആളികുല (സഖീസമൂഹ)ത്താൽ ആകുലമായി (പരിഭ്രമത്തോടുകൂടി) ഈക്ഷിക്കപ്പെട്ടവൾ. ആസ്ഥിത=ഇരുന്നവൾ.

[വിരഹവേദനകൊണ്ടു പരവശയായ സതി പ്രവേശിക്കുന്നു]

**സതി:—**

പല്ലവി

ഹന്ത! ദൈവമേ! എന്തു ഞാൻ ചെയ്‌വൂ? ഹന്ത ദൈവമേ!

അനുപല്ലവി

അന്തരാർത്തി മമ നല്കീയീവണ്ണം
ബന്ധുരാംഗനവനെങ്ങു മറഞ്ഞു? (ഹന്ത)

---

വിവാഹാനന്തരം ശിവൻ പെട്ടെന്നു് അപ്രത്യക്ഷനായപ്പോൾ വിരഹദുഃഖംകൊണ്ടു പരവശയായ സതി സന്തോഷവും ഉല്ലാസവും ഉപേക്ഷിച്ചു് ആമ്പൽപ്പൊയ്കപോലെ സഖികളാൽ പരിഭ്രമത്തോടുകൂടി വീക്ഷിക്കപ്പെട്ടവളായി വർത്തിച്ചു. അലങ്കാരം ശിഷ്ടോപമ. ശ്ലേഷത്തിന്റെ സഹായത്തോടുകൂടിയാണു് ഉപമാനോപമേയങ്ങളിൽ ധർമ്മസമന്വയം ചെയ്യേണ്ടിയിരിക്കുന്നതു്. കുമുദതതിയുടെ പക്ഷത്തിൽ: അമൃതാത്മാവായ ഈശ്വരൻ=അമൃതകിരണനായ ചന്ദ്രൻ; ആമോദവിലാസം=സൗരഭ്യാതിശയം. അളികുലാകുലേക്ഷിത=അളികുലത്താൽ (വണ്ടിൻകൂട്ടത്താൽ) ആകുലമാകുംവണ്ണം (വല്ലായ്മയോടുകൂടി) ഈക്ഷിക്കപ്പെട്ടതു്; എന്നർത്ഥം പറയണം. ചന്ദ്രൻ മറയുമ്പോൾ ആമ്പൽപ്പൂക്കൾ കൂമ്പുകയും കൂമ്പിനില്ക്കുന്ന ആമ്പൽപ്പൂവിനെ നോക്കി വണ്ടുകൾ വല്ലായ്മയോടുകൂടി അതിനു ചുററം പറന്നുനടക്കുകയും പതിവാണല്ലൊ. സതിയുടെ പക്ഷത്തിൽ 'ആളികുലാകുലേക്ഷിതാ' എന്നും കുമുദതതിയുടെ പക്ഷത്തിൽ 'അളികുലാകുലേക്ഷിതാ' എന്നും പദം മുറിക്കണം. (ആളി=സഖി. അളി=വണ്ടു്.)

വൃത്തം—വംശസ്ഥം.

അ: പ:—അന്തരാർത്തി=മനോദുഃഖം. ബന്ധുരാംഗൻ=ബന്ധുര (മനോഹര) മായ അംഗങ്ങളോടുകൂടിയവൻ.

ചരണം—1

മൽപ്രിയന്നു ഞാൻ ചെയ്തില്ല ചെററമപ്രിയമയ്യോ
തൽപ്രസാദമിഹ വരുവാൻ ചെയ്തൊരു
മൽപ്രയാസഫലമിങ്ങനെ തീൎന്നു. (ഹന്ത)

ചരണം—2

പ്രാണവല്ലഭൻചെയ്യുമ്പോളെൻെറപാണിപീഡനം
നാണമാൎന്നു നതമുഖിയായ് നിന്നതിനാലേ
കോപമവന്നുള്ളിലുദിച്ചോ? (ഹന്ത)

ചരണം—3

ദേവദേവനാം നീലകണ്ഠൻെറ സേവയിലെന്യേ.
കേവലം കുതുകമൊന്നിലുമില്ലിഹ
ഖേദഹാനി വരുമതിനാലിനിയും
പാലയാശു മാം ഫാലലോചന! പാലയാശു മാം

സുരുട്ടി—ചെമ്പട

14 ഇതി ബഹുചിന്താതാന്താം
വിലപന്തീം താം സമേത്യ ശിവകാന്താം

---

ചരണം 1—അപ്രിയം=അനിഷ്ടം; അഹിതം. തൽപ്രസാദം=അദ്ദേഹത്തിൻെറ സന്തോഷം. മൽപ്രയാസഫലം=എൻെറ കഷ്ടപ്പാടുകളുടെ ഫലം.

ചരണം 2—എൻെറ പാണിപീഡനം ചെയ്യുമ്പോഠം=വിവാഹസമയത്തു് എൻെറ കൈ ഗ്രഹിച്ച അവസരത്തിൽ. നതമുഖി=മുഖം കുനിച്ചവഠം.

ചരണം 3—ഖേദഹാനി = ദുഃഖനാശം. പാലയ=രക്ഷിച്ചാലും. ആശു=വേഗം. മാം=എന്നെ. ഫാലലോചനൻ=ഫാലത്തിൽ ലോചനമുള്ളവൻ. ഫാലം=നെററി.

ശ്ലോകം 14—വാണി ഇതി ബഹുചിന്താതാന്താം വിലപ

വാണീ ഗീർവ്വാണീഭി-

സ്സഹ മൃദുവചനേന സാന്ത്വയാമാസ.

[സങ്കടപ്പെട്ടുകൊണ്ടിരിക്കുന്ന സതിയുടെ മുമ്പിൽ സരസ്വതി ഏതാനും ദേവസ്ത്രീകളോടുകൂടി പ്രത്യക്ഷപ്പെട്ടു് സതിയെ സമാശ്വസിപ്പിക്കുന്നു.]

**സരസ്വതി:—**

പല്ലവി

അരുതരുതേ ഖേദം ബാലേ!

അംബുജാക്ഷി! ദാക്ഷായണി!

---

ന്തീം താം ശിവകാന്താം സമേത്യ ഗീർവ്വാണീഭിഃ സഹ മൃദുവചനേന സാന്ത്വയാമാസ.

സരസ്വതി ഇങ്ങനെ പലതരത്തിലുള്ള വിചാരങ്ങളെക്കൊണ്ടു പരവശയും കരഞ്ഞുകൊണ്ടിരിക്കുന്നവളുമായ സതിയുടെ അടുത്തുചെന്നു് ദേവസ്ത്രീകളോടുകൂടി പല നല്ല വാക്കുകളും പറഞ്ഞു് (അവളെ) സമാധാനപ്പെടുത്തി.

വൃത്തം—ഗീതി.

ലക്ഷണം—ഏഴു ഗണം ഗുരുവൊന്നും

വേണം ജഗണം വരാതെയൊററകളിൽ
ഷഷ്ഠമിതോ ലഘുമയമോ
വരണമിതായ്യൂ പൂർവ്വാർദ്ധം
ആര്യാപൂർവ്വാർദ്ധത്തി-
നുരചെയ്തിട്ടുള്ള ലക്ഷണം തന്നെ
മാററാതെയുത്തരാർദ്ധ-
ത്തിനുമുപയോഗിക്ക ഗീതിയാമെന്നാൽ.

പല്ലവി—ഖേദം=ദുഃഖം. അംബുജാക്ഷി=താമരക്കണ്ണി. ദാക്ഷായണി=ദക്ഷപുത്രി.

അനുപല്ലവി

പരിണയനശേഷമേവം പരിതപിക്ക യോഗ്യമല്ല. (അ)

ചരണം—1

ഇന്ദുചൂഡൻ നിന്നരികിൽ ഇന്നു നാളെ വരുമല്ലോ
സുന്ദരീരത്നമേ! പാഴിൽ ശോകമെന്തേ തേടീടുന്നു? (അ

ചരണം—2

ഇത്ര കാരുണ്യമുണ്ടായിട്ടീശനെപ്പോലാരുമില്ലാ
ഇത്രിലോകമതിലെന്നതെത്രയും വിശ്രുതമല്ലോ (അരു)

ചരണം—3

മാനസാർത്തികൊണ്ടു നിന്റെ മേനികൂടെ വാടുന്നല്ലോ;
സ്നാനപാനാദികൾചെയ്തു സാനന്ദം നീ വാഴ്ക ധന്യേ!

---

അ: പ: —പരിണയനശേഷം=വിവാഹം കഴിഞ്ഞതിനു ശേഷം; വിവാഹം കഴിഞ്ഞ ഉടനേ.

ചരണം 1—ഇന്ദുചൂഡൻ=ചന്ദ്രനെ ശിരസ്സിൽ ധരിച്ചവൻ. ഇന്നുനാളെ=ഇന്നോ നാളെയോ. പാഴിൽ=വെറുതേ.

ചരണം 2—ഈശൻ=ശിവൻ, വിശ്രുതം=പ്രസിദ്ധം.

ചരണം 3—മാനസാർത്തി=മനോദുഃഖം. മേനി=ശരീരം. സ്നാനപാനാദികൾ=കുളി, കുടി മുതലായതു്. സാനന്ദം=സന്തോഷത്തോടുകൂടി. ധന്യ=ഭാഗ്യവതി. 'ശിവന്റെ ഭാര്യാപദം ലഭിക്കാനിടയായ നീ വാസ്തവത്തിൽ വലിയ ഭാഗ്യവതിയാണു്. അങ്ങനെയുള്ള നീ എന്തിനാണു് വെറുതെ വ്യസനിക്കുന്നതു്? സന്തോഷമായിരിക്കു' എന്ന ആശയം സൂചിപ്പിക്കുന്നതിനു പര്യാപ്തമാണു് 'ധന്യ' എന്ന വിശേഷണം. അലങ്കാരം—പരികരം. ലക്ഷണം: "വരും പരികരം ചൊന്നാൽ സാഭിപ്രായം വിശേഷണം."

ശ്ലോകം 15

വിദിതചരിതേ ദക്ഷേ ക്രുദ്ധ്യത്യതീവ ശിവായ, സാ
പുനരപി തപശ്ചക്രേ ഗത്വാ പുരേവ തപോവനം
മുനിവപുരയം പ്രാദുർഭൂയ ദ്രുതം ശശിശേഖരോ
ഗിരിവരമഗാൽ കൈലാസാഖ്യം തയാ സഹ കാന്തയാ

[മകളുടെ സങ്കടംകണ്ടു ദക്ഷൻ ശിവൻെറ നേരേ ക്രുദ്ധനാകുന്നു. സതി വീണ്ടും ശിവനെ തപസ്സു ചെയ്യുന്നു. വിവരമറിഞ്ഞ ശിവൻ, ഒരു മഹർഷിയുടെ വേഷത്തിൽ വന്നു് ആരുമറിയാതെ സതിയേയുംകൊണ്ടു കൈലാസത്തിലേക്കു പോകുന്നു.]

❖

---

ശ്ലോകം 15—വിദിതചരിതേ ദക്ഷേ=വർത്തമാനമെല്ലാമറിഞ്ഞ ദക്ഷൻ. ശിവായ അതീവ ക്രുദ്ധ്യതി=ശിവൻെറനേരെ അത്യന്തം ക്രുദ്ധനായപ്പോഠം (സതിസപ്തമി). സാ=അവഠം; സതി. പുനഃ+അപി=പിന്നെയും. തപോവനം ഗത്വാ=തപോവനത്തിലേക്കു പോയിട്ടു്. പുരാ+ഇവ=പണ്ടത്തെപ്പോലെ. തപഃ+ചക്രേ=തപസ്സുചെയ്തു. ശശിശേഖരൻ=ശിവൻ. മുനിവപുഃ പ്രാദുർഭൂയ=മുനിവേഷത്തിൽ പ്രത്യക്ഷപ്പെട്ടു്. തയാ കാന്തയാ സഹ=ആ കാന്തയോടുകൂടി. ദ്രുതം=വേഗത്തിൽ. കൈലാസാഖ്യം ഗിരിവരം അഗാൽ=കൈലാസപർവ്വതത്തിലേക്കു പോയി.

ശിവൻ സതിയെ കൂട്ടിക്കൊണ്ടുപോയതു് ദക്ഷനേയോ മററുള്ളവരേയോ അറിയിക്കാതെയായിരുന്നു എന്നു സൂചിപ്പിക്കുന്നതിനായിട്ടാണു് കവി 'ദ്രുതം' എന്ന ശബ്ദം പ്രയോഗിച്ചതെന്നു തോന്നുന്നു.

വൃത്തം—ഹരിണി.

ലക്ഷണം—നസമ ഹരിണിക്കാറും പത്തും മുറിഞ്ഞു
രസം ലഗം.

## രംഗം 7. ദക്ഷവസതി

വേകട—ചെമ്പട

16 തതഃ ശ്രുത്വാ ദക്ഷസ്സപദി ശിവനീതാം നിജസുതാം
നിതാന്തംരോഷാന്ധസ്ത്രിപുരഹരമാഹാത്മ്യമവിദൻ
സ്വജാമാതേത്യുച്ചൈർമ്മനസി കലിതാനാദരഭരോ
ജഗാദൈവം ദേവാൻ പരിസരഗതാൻ വീക്ഷ്യ
വിമനാഃ

---

ശ്ലോകം 16—തതഃ=അതിനുശേഷം. ദക്ഷഃ=ദക്ഷൻ. നിജസുതാം സപദി ശിവനീതാം ശ്രുത്വാ = തന്റെ മകളെ ശിവൻ പെട്ടെന്നു വന്നു കൊണ്ടുപോയതായി കേട്ട്. നിതാന്തം രോഷാന്ധഃ=വളരെ കോപിഷ്ഠനായിട്ട്. ത്രിപുരമാഹാത്മ്യം അവിദൻ=ത്രിപുരന്മാരെപ്പോലും നശിപ്പിച്ച ശിവന്റെ മാഹാത്മ്യം ശരിക്കു മനസ്സിലാക്കാതെ. സ്വജാമാതാ ഇതി=തന്റെ മകളുടെ ഭർത്താവല്ലേ എന്നു വിചാരിച്ച്. മനസി ഉച്ചൈഃ കലിതാനാദരഭരഃ=ഉള്ളിൽ തീരെ ആദരവില്ലാതെ (വർദ്ധിച്ച നിന്ദയോടുകൂടി എന്നർത്ഥം—ഇതു ദക്ഷന്റെ വിശേഷണമാണ്.) പരിസരഗതാൻ ദേവാൻ വീക്ഷ്യ=അടുത്തുവന്നുനിന്ന ദേവന്മാരുടെ നേരെ നോക്കി. വിമനാഃ=കുണ്ഠിതനായിട്ട്. ഏവം ജഗാദ=ഇങ്ങനെ പറഞ്ഞു.

[സതീവിവാഹം കഴിഞ്ഞ ഉടനേ യാത്രപോലും ചോദിക്കാതെ ശിവൻ പോയതിൽ ദക്ഷനു് അല്പം കുണ്ഠിതമുണ്ടായി. മകൾ വീണ്ടും തപസ്സനുഷ്ഠിക്കാൻ തുടങ്ങിയപ്പോൾ ആ കുണ്ഠിതം വിരോധമായി മാറി. ഇപ്പോൾ ശിവൻ പെട്ടെന്നു വന്നു് ആരോടും ഒന്നും പറയാതെ സതിയെ കൂട്ടിക്കൊണ്ടുപോയിരിക്കയാണ്. ആ വിവരമറഞ്ഞിട്ടായിരിക്കാം ദേവന്മാർ വന്നിട്ടുള്ളതു്. ദക്ഷന്റെ കോപാഗ്നിയിൽ എണ്ണ വീഴ്ത്തുന്നവയായിരുന്നു ഈവക ഓരോ സംഭവവും. ആ 'ശ്വശുരൻ' മതിമറന്നുപോയി. നമ്മുടെ ഇടയിൽ ചിലപ്പോഴൊക്കെ കാണാറുള്ള കുടുംബകലഹങ്ങളുടെ ഒരു പ്രതിരൂപംതന്നെയായിട്ടുണ്ട്, ഈ ചിത്രീകരണം. കവി ഒരുപക്ഷേ കരുതിക്കൂട്ടി ചെയ്തതായിരിക്കാം ഇതു്]

വൃത്തം—ശിഖരിണി.
ലക്ഷണം—യതിക്കാറിൽതട്ടും യമനസഭലം ഗം ശിഖരിണി

[തന്നെ അറിയിക്കാതെ മകളെ കൂട്ടിക്കൊണ്ടുപോയതിൽ കോപാന്ധനായ ദക്ഷനും ചില ദേവന്മാരും പ്രവേശിക്കുന്നു]

**ദക്ഷൻ:-**

(ദേവന്മാരോടായി)

പല്ലവി

അറിയാതേ മമ പുത്രിയെ നല്കിയ-
തനുചിതമായിതഹോ!

അനുപല്ലവി

പരിപാകവുമഭിമാനവും ലൗകിക-
പദവിയുമില്ലാത്ത ഭര്ഗ്ഗന്റെ ശീലത്തെ (അറി)

ചരണം 1

ചൊല്ലാന്ന നിങ്ങളുടെ വാക്കിനെ വിശ്വസിച്ചു
നല്ലവനിവനെന്നു കരുതീടിനേൻ മുന്നം;
കല്യാണം കഴിഞ്ഞപ്പോളുടനേയാരോടുമിവൻ
ചൊല്ലാതെപോയതുമെല്ലാർക്കും ബോധമല്ലോ(അ..)

ചരണം 2

ജാതിയിവനേതെന്നതാരറിഞ്ഞീടുന്നു?
ജ്ഞാതിജനവുമിവനില്ല പാർക്കിലാരും;
ചേതസി മമതയുമില്ലിവനാരിലും;
ഭൂതിലാഭംകൊണ്ടേററം മോദിച്ചു മരുവുന്നു (അറി)

---

അ: പ:—പരിപാകം=പക്വത; പരിപാകത. ലൗകിക പദവി=ലൗകികമായ പദവി=ഏതെങ്കിലും തരത്തിൽ ഉയന്ന ഒരു നില. ഭര്ഗ്ഗൻ=ശിവൻ.

ചരണം 2—ജ്ഞാതിജനം=ബന്ധുക്കരാ; ചാർച്ചക്കാർ. ചേതസി=മനസ്സിൽ. മമത=മമത്വം. ഭൂതിലാഭം=ഭൂതിയുടെ ലബ്ധി. ഭൂതി=ഭസ്മം, ഐശ്വര്യമെന്നും. മോദിക്ക=സന്തോഷിക്ക.

ചരണം 3

വസ്ത്രമില്ലാഞ്ഞോ ചർമ്മമുടുത്തീടുന്നു? പരി-
വാരങ്ങൾ ഭൂതങ്ങൾ പിശാചങ്ങളുണ്ടനേകം;
നിസ്ത്രപനാഢ്യൻതാനെന്നുണ്ടൊരു ഭാവമുള്ളിൽ;
നിത്യവും ഭിക്ഷയേററു നീളെ നടന്നീടുന്നു. (അറി)

ചരണം 4

സതിയായ നന്ദിനി മേ സാധുശീലാ ഇവൻെറ
ചതികളെയറിയാതെ വിശ്വസിച്ചധുനാ
അതിമാത്രം തപംചെയ്തു നില്ക്കുമ്പോൾ വന്നിവളെ
ആരും ഗ്രഹിച്ചീടാതെകൊണ്ടവൻ ഗമിച്ചുപോൽ!

---

(ശിവൻ ഭസ്മവിഭൂഷിതാംഗനാണല്ലോ. അതിൽ അത്യന്തം ആനന്ദിക്കുന്നവനുമാണ്. ഇതാണ് ഒരർത്ഥം. 'ഇയാൾക്കു കുറെ പണമുണ്ടെന്നേയുള്ളു. ചാർച്ചക്കാരോ വേഴ്ചക്കാരോ ആയി ആരും തന്നെ ഇല്ല. ഏതു ജാതിയിൽപ്പെട്ടവനാണെന്നുപോലും ആർക്കു മറിഞ്ഞുകൂടാ' എന്നും മററും പെണ്ണിൻെറ വീട്ടുകാർ വരനെപ്പററി ഇന്നും പറയാറില്ലേ, അതിൻെറ പ്രതിധ്വനിയും ദക്ഷനാകുന്ന ശ്വശുരൻെറ വാക്കിൽ മുഴങ്ങിക്കേൾക്കാം.)

ചരണം 3—ചർമ്മം=തോൽ.(ആനത്തോലാണ് ശിവൻ ഉടുക്കാനുപയോഗിക്കുന്നതെന്നു പുരാണങ്ങളിൽ പറയുന്നു.)നിസ്ത്രപൻ=നാണമില്ലാത്തവൻ. ആഢ്യൻ=ശ്രേഷ്ഠൻ. ഭിക്ഷയേററ്=പിച്ചതെണ്ടി. നീളെ=നാടുമുഴവൻ.

ചരണം 4—നന്ദിനി=പുത്രി. സാധുശീല=നല്ല സ്വഭാവമുള്ളവൾ; ശാന്തശീല. അധുനാ=ഇപ്പോൾ. അതിമാത്രം=വളരെ. തപം=തപസ്സ്. ഗ്രഹിക്ക=മനസ്സിലാക്കുക. ആരും ഗ്രഹിച്ചീടാതെ=ആരും അറിയാതെ; രഹസ്യമായി.

ലോകത്തിൻെറ വക്രതകളൊന്നുമറിയാതെ വളൎന്നുവന്ന സാധുശീലയായ തൻെറ പുത്രി ശിവൻെറ 'തനിനിറം' മനസ്സിലാക്കാതെ ആരോ എന്തോ പറഞ്ഞതുകേട്ട് തപസ്സു ചെയ്തതാണെന്നാണ് ദക്ഷൻെറ അഭിപ്രായം. ഇപ്പോൾ തപോനിഷ്ഠയിലി

**ദേവന്മാർ:-**

കാമോദരി— ചമ്പ

പല്ലവി

അരവിന്ദഭവതനയ! സുമതേ! തവ
ഹരനിന്ദ തെല്ലുമരുതരുതേ!

ചരണം 1

പുരവൈരിതന്നുടയ ചരണംതന്നെ
ഭുവനമീരേഴിനൊരു ശരണം
ശർവ്വനോടു ചെയ്കിലവമാനം ഹന്ത!
സർവ്വാപദാമതു നിദാനം (അരവിന്ദ)

ചരണം 2

സർവ്വദാ ചെയ്ക ശിവമോദം ഭവാൻ
സാമ്പ്രതമിതിന്നരുതു വാദം;
കണ്ടാശു വരിക ശിവമമലം എങ്കി-
ലുണ്ടാം ഭവാനു ശിവമഖിലം (അരവിന്ദ)

(എല്ലാവരും പോകുന്നു)

---

രിക്കുമ്പോൾ ശിവൻ അവളെ അപഹരിച്ചുകൊണ്ടുപോയി എന്നുള്ളതാണ് ശ്വശുരൻ ജാമാതാവിൽ ആരോപിക്കുന്ന അക്ഷന്തവ്യമായ അപരാധം.

പല്ലവി—അരവിന്ദഭവതനയൻ = ബ്രഹ്മപുത്രൻ; ദക്ഷൻ. സുമതി=സൽബുദ്ധി. ഹരനിന്ദ=ശിവനിന്ദ.

ചരണം 1—പുരവൈരി=ശിവൻ. ചരണം=കാൽ. ഭുവനമീരേഴിനും=പതിന്നാലു ലോകങ്ങൾക്കും. ശർവ്വൻ=ശിവൻ. സർവ്വാപദാം=എല്ലാ ആപത്തുകൾക്കും. നിദാനം=കാരണം.

ചരണം 2—സർവ്വദാ=എപ്പൊഴും. ശിവമോദം=ശിവന്റെ സന്തോഷം. (ശിവമോദം ചെയ്ക=ശിവനെ സന്തോഷിപ്പിക്ക.)

## രംഗം 8. കൈലാസം

സാരംഗം—ചമ്പ

17 ദക്ഷസ്തൽക്ഷണമിത്യമർത്ത്യവചസാ
ദാക്ഷായണീവല്ലഭം
സാക്ഷാൽ ത്ര്യക്ഷണമീക്ഷിതും ഹൃദി വഹ-
ന്നാസ്ഥാം പ്രതസ്ഥേ മുദാ
ആയാന്തം പ്രസമീക്ഷ്യ തം ഭഗവത-
ശ്ചന്ദ്രാർദ്ധചൂഡാമണേ-
ർന്നന്ദീ പാർഷദപുംഗവസ്സമതനോ-
ച്ചിന്താമഥോച്ചാവചാം.

---

സാമ്പ്രതം=ഇപ്പോൾ. ആശു അമലം ശിവം കണ്ടുവരിക=വേഗത്തിൽപോയി പരിശുദ്ധാത്മാവായ ശിവനെ കണ്ടുവരിക. ശിവം=മംഗലം.

ശ്ലോകം 17—ദക്ഷഃ=ദക്ഷൻ. ഇതി=ഇപ്രകാരമുള്ള. അമർത്ത്യവചസാ=ദേവന്മാരുടെ വാക്കനുസരിച്ച്. ദാക്ഷായണീവല്ലഭം ത്ര്യക്ഷണം സാക്ഷാൽ ഈക്ഷിതും=സതിയുടെ ഭർത്താവായ മുക്കണ്ണനെ നേരിട്ടു കാണുന്നതിനുവേണ്ടി. ഹൃദി ആസ്ഥാം വഹൻ=ഹൃത്തിൽ ആസ്ഥ (ശ്രദ്ധ)യെ വഹിന്നായിട്ട് (വളരെ ശ്രദ്ധയോടുകൂടി). മുദാ തൽക്ഷണം പ്രതസ്ഥേ=സന്തോഷത്തോടുകൂടി ഉടൻതന്നെ പുറപ്പെട്ടു. അഥ=പിന്നീട്. ചന്ദ്രാർദ്ധചൂഡാമണേഃ ഭഗവതഃ=ചന്ദ്രക്കലയെ ശിരസ്സിൽ ധരിക്കുന്ന ഭഗവാന്റെ (ശിവന്റെ). പാർഷദപുംഗവഃ നന്ദീ=ഭൃത്യവർഗ്ഗത്തിൽ പ്രമാണിയായ നന്ദികേശ്വരൻ. ആയാന്തം തം പ്രസമീക്ഷ്യ=അടുത്തുവരുന്ന അദ്ദേഹത്തെ കണ്ടിട്ട്. ഉച്ചാവചാം ചിന്താം അതനോൽ=പല പ്രകാരത്തിൽ ചിന്തിച്ചുതുടങ്ങി.

വൃത്തം—ശാർദ്ദൂലവിക്രീഡിതം.

[ദേവന്മാരുടെ ഉപദേശമനുസരിച്ച് ശിവനെ കാണുന്നതിനായി വരുന്ന ദക്ഷനെ അകലെവെച്ചുതന്നെ നന്ദികേശ്വരൻ കാണുന്നു.]

**നന്ദികേശ്വരൻ:-** (വിചാരം)

പല്ലവി

ശങ്കരഗിരീന്ദ്രശിഖരേ ആരിഹ വി-
ശങ്കം വരുന്നതെതിരേ?

അനുപല്ലവി

തിങ്കളണിമൗലിയുടെ തിരുമുമ്പിൽ വരുവതിനു
പങ്കജഭവൻപോലുമെൻകരുണ തേടുന്നു. (ശങ്കര)

ചരണം—1

ലക്ഷ്മീശനോ വരുണനോ സുരപതിയോ
യക്ഷേശനോ ദഹനനോ?
അക്ഷീണകാന്തിയിവനവരിലൊരുവനുമല്ല;
ലക്ഷണമവർക്കുള്ളതക്ഷിപരിചിതമഹോ. (ശങ്കര)

---

പല്ലവി—ശങ്കര....ഖരേ=കൈലാസപർവ്വതത്തിന്റെ കൊടുമുടിയിൽ. വിശങ്കം=ശങ്ക (സംശയം) കൂടാതെ. വളരെ വിനയത്തോടുകൂടി സംശയിച്ചുകൊണ്ടല്ലാതെ കൈലാസത്തിൽ ആരും വരാറില്ലെന്ന് ധ്വനി.)

അ: പ:—തിങ്കളണിമൗലി=ശിവൻ. പങ്കജഭവൻ=ബ്രഹ്മാവ്. എൻകരുണ=എന്റെ ദയ; എന്റെ ആനുകൂല്യം. തേടുക=അന്വേഷിക്ക.

ചരണം 1—ലക്ഷ്മീശൻ=വിഷ്ണു. സുരപതി=ഇന്ദ്രൻ. യക്ഷേശൻ=കുബേരൻ. ദഹനൻ=അഗ്നി. അക്ഷീണകാന്തി=ഒട്ടും കുറയാത്ത (പരിപൂർണ്ണമായ) ശോഭ. അക്ഷിപരിചിതം=കണ്ടു പരിചയമുള്ളത്. അലങ്കാരം—നിശ്ചയാന്തമായ സസന്ദേഹം.

[സൂക്ഷിച്ചുനോക്കിയിട്ടു്]

ചരണം—2

ദുർവ്വാരരാജസദ്ഗുണംകൊണ്ടിവന്നു
ഗർവ്വമുണ്ടുള്ളിലധികം
സർവ്വേശ്വരൻ മരുവുമുർവ്വീധരം ജഗതി
ദുർവ്വിനീതന്മാർക്കു ദുഷ്പ്രാപമേററവും. (ശങ്കര)

(ആളെ തിരിച്ചറിഞ്ഞു് സന്തോഷത്തോടുകൂടി)

ചരണം—3

ചതുരാനനന്റെ തനയൻ ദക്ഷനിവൻ
ചതുരതയോടിഹ വരുന്നു
അതിമാത്രമിവനുടയ മതിയതിൽ വളർന്നുള്ള
മദമാശു തീർത്തിടുവനതിനില്ല സംശയം.
ശങ്കര! ഗിരീശ! ഭഗവൻ! തവ ചരണ-
പങ്കജമഹം തൊഴുന്നേൻ.

[ദക്ഷൻ വന്നാൽ സ്വീകരിക്കേണ്ട ആക്ഷേപരീതിയെപ്പററി ആലോചിച്ചു നില്ക്കുന്നു.]

കാനക്കുറിഞ്ഞി—പഞ്ചാരി

18 പുരഹരപുരഗോപുരോപകണ്ഠം
പ്രവിശതി പത്മഭവാത്മജേഽഥ തസ്മിൻ

---

ചരണം 2—ദുർവ്വാര....ഗുണം=തടുക്കാൻ കഴിയാത്ത രജോഗുണം. സർവ്വേശ്വരൻ=ശിവൻ. ഉർവ്വീധരം=പർവ്വതം. ദുർവ്വിനീതന്മാർ=അഹങ്കാരികൾ. ദുഷ്പ്രാപം=കടക്കാൻ വളരെ പ്രയാസമായുള്ളതു്.

ചരണം 3—ചതുരാനനൻ=ബ്രഹ്മാവു്. ചതുരത=സാമർത്ഥ്യം. ഇഹ=ഇവിടെ. മതി=ബുദ്ധി; മനസ്സ്. മദം=അഹങ്കാരം. ചരണപങ്കജം=താമരപ്പൂപോലെയുള്ള കാലടി.

ശ്ലോകം 18—അഥ=പിന്നീടു്. തസ്മിൻ പത്മഭവാത്മജേ=ആ ദക്ഷൻ. പുര....കണ്ഠം പ്രവിശതി=ശിവന്റെ പുരഗോപുര

പ്രസഭമഭിസരന്നിരുദ്ധ്യ നന്ദീ
പ്രകടരുഷാ പരുഷാക്ഷരം ബഭാഷേ.

[ദക്ഷൻ കടന്നുവരുന്നു. നന്ദികേശ്വരൻ ദക്ഷനെ തടുത്തുനിർത്തുന്നു.)

**നന്ദികേശ്വരൻ:—**

പല്ലവി

ക്രുദ്ധമാം മദേന ചന്ദ്രചൂഡമന്ദിരത്തിൽ വന്നു
ഗ്രദ്ധമായ് കടന്നിടുന്ന മൂഢനാരെടാ?

**ദക്ഷൻ:—**

പല്ലവി

ഇത്രിലോകപതി വിരിഞ്ചപുത്രനെത്തടുത്ത നീയു-
മെത്ര മൂഢ,നത്രനിന്നു പോക പോക നീ.

**നന്ദികേശ്വരൻ:—**

ചരണം—1

തവ പിതാവിനും സമസ്തഭുവനവാസികൾക്കുമെൻെറ
ശിവനധീശനറിക ദാസനവനു ഞാനഹോ! (ക്രുദ്ധ)

---

ത്തിനടുത്തെത്തിയപ്പോൾ (സതിസപ്തമി). നന്ദീ പ്രസഭം അഭിസരൻ=നന്ദികേശ്വരൻ പെട്ടെന്നടുത്തുചെന്നു്. നിരുദ്ധ്യ=തടുത്തിട്ടു്. പരുഷാക്ഷരം=പരുഷമായ സ്വരത്തിൽ. ബഭാഷേ=പറഞ്ഞു.

വൃത്തം—പുഷ്പിതാഗ്ര.

പല്ലവി—ക്രുദ്ധം=വേരുറച്ച; വദ്ധിച്ച. മദേന=അഹങ്കാരത്തോടുകൂടി. ചന്ദ്ര........ന്ദിരം=ശിവൻെറ വസതി.

പല്ലവി—വിരിഞ്ചപുത്രൻ=വിരിഞ്ചൻെറ(ബ്രഹ്മാവിൻെറ) മകൻ. അത്രനിന്നു്=ഇവിടെനിന്നു്.

ചരണം 1—നിൻെറ അച്ഛനും മററെല്ലാ ലോകവാസികൾക്കും നാഥനാണു് എൻെറ സ്വാമിയായ ശിവൻ എന്നർത്ഥം.

**ദക്ഷൻ:—**

ചരണം—1

ഹന്ത! ഹന്ത! മമ മഹത്വമെന്തറിഞ്ഞു മത്സുതയ്ക്കു
കാന്തനാം ശിവന്റെ ദാസഹതകനായ നീ? (ഇതി)

**നന്ദികേശ്വരൻ:—**

ചരണം—2

കുമതികൾക്കു ദൃശ്യനല്ല മമ മഹേശനറിക മൂഢ!
കിമപി താമസിച്ചിടാതെ യാഹി ദുർമ്മതേ! (ക്രുദ്ധ)

(രണ്ടുപേരും രണ്ടു ഭാഗത്തേക്കു പോകുന്നു.)

19 ശൈലാദിനൈവം പ്രതിരുദ്ധവർത്മാ
കൈലാസശൈലാന്നഗരീം പ്രവിശ്യ
ശർവ്വസ്യ ഹവ്യാർപ്പണമദ്ധ്വരേഷു
സർവ്വത്ര രോഷേണ രുരോധ ദക്ഷഃ

(നന്ദികേശ്വരനാൽ അധിക്ഷിപ്തനായ ദക്ഷൻ കോപാകുലനായി നാട്ടിലേക്കു് മടങ്ങിച്ചെന്നു്, ഹോമം കഴിക്കുമ്പോൾ ശിവനു ഹവിസ്സു നൽകുന്ന പതിവിനെ പരസ്യമായി മുടക്കിക്കളയുന്നു.)

---

ചരണം 1—മഹത്വം=മാഹാത്മ്യം. മത്സുത=എന്റെ മകൾ. കാന്തൻ=ഭർത്താവ്. ദാസഹതകൻ=നീചനായ ഭൃത്യൻ.

ചരണം 2—കുമതികൾ = ദുർബ്ബുദ്ധികൾ; ദുഷ്ടന്മാർ. ദൃശ്യൻ=കാണാവുന്നവൻ. മഹേശൻ = ശിവൻ. കിമപി=ഒട്ടും. യാഹി=നീ പോവുക. ദുർമ്മതി=ദുർബുദ്ധി.

ശ്ലോകം 19—ഏവം=ഇങ്ങിനെ. ശൈലാദിനാ പ്രതിരുദ്ധവർത്മാ ദക്ഷഃ=നന്ദിയാൽ മാർഗ്ഗനിരോധം ചെയ്യപ്പെട്ട ദക്ഷൻ. കൈലാസശൈലാൽ=കൈലാസപർവ്വതത്തിൽനിന്നു്. നഗരീം=(തന്റെ) നഗരിയെ. പ്രവിശ്യ=പ്രവേശിച്ചിട്ടു്. അദ്ധ്വരേഷു

## രംഗം 9. കൈലാസം

മദ്ധ്യമാവതി—ചമ്പ

20 തതോ വിധാതാ വിധിവദ്വിധാനം
ക്രതും വിധാതും കില നിശ്ചിതാത്മാ
ദ്രുതം സ രൂപ്യാചലമാപ്യ ദേവം
പതിം പശൂനാമിതി വാചമൂചേ.

---

=അദ്ധ്വര(യാഗ)ങ്ങളിൽ. ശർവ്വസ്യ ഹവ്യാർപ്പണം=ശിവന്ന് ഹവ്യം കൊടുക്കുന്ന പതിവ്. സർവ്വത്ര=എല്ലാ സ്ഥലത്തും; നാടൊട്ടുക്ക്. രോഷേണ=രോഷ (കോപ)ത്തോടുകൂടി. ന്യരോധ=രോധിച്ചു; തടുത്തു; മുടക്കി. (യാഗങ്ങളിൽ ശിവന്ന് ഹവിർഭാഗം കൊടുക്കുന്ന സമ്പ്രദായം ഇല്ലാതാക്കി എന്നു സാരം.)

വൃത്തം — ഇന്ദ്രവജ്ര.

ലക്ഷണം—കേളിന്ദ്രവജ്രയ്ക്കു തതം ജഗം ഗം.

ശ്ലോകം 20—തതഃ=പിന്നീട്. സഃ വിധാതാ=ആ ബ്രഹ്മാവ്. വിധിവദ്വിധാനം=ശാസ്ത്രവിധി അനുസരിച്ച് അനുഷ്ഠിക്കേണ്ടതായ. ക്രതും=യാഗത്തെ. വിധാതും=ചെയ്യുന്നതിന്ന്. നിശ്ചിതാത്മാ=നിശ്ചയിച്ച്. ദ്രുതം=വേഗം. രൂപ്യാചലം ആപ്യ=കൈലാസത്തിൽ ചെന്ന്. പശൂനാം പതിം ദേവം=പശുപതിയായ ദേവനോട്; ശിവനോട്. ഇതി വാചം ഊചേ കില=ഇപ്രകാരം പറഞ്ഞു. 'കില' എന്ന പദത്തിന്ന് 'പോൽ' എന്നാണർത്ഥം. പക്ഷേ, ഈ ശ്ലോകത്തിൽ അതിന്ന് പ്രത്യേകിച്ച് ഒരർത്ഥവും ഇല്ല. കഥിച്ചുതേ, ഗ്രഹിച്ചുതേ എന്നൊക്കെ മലയാളത്തിൽ ചിലപ്പോൾ പ്രയോഗിക്കാറില്ലേ, അതുപോലെ തന്നെ.)

'വിധിവദ്വിധാനം' എന്ന ക്രതുവിശേഷണം ഇവിടെ വളരെ അർത്ഥവത്താണ്. ശാസ്ത്രവിധിപ്രകാരം ശിവന്ന് ഹവിർഭാഗം കൊടുക്കേണ്ടതായിട്ടുണ്ട്. ദക്ഷൻ തന്റെ അധികാരമുപ

[താൻ അനുഷ്ഠിക്കാൻ നിശ്ചയിച്ച യജ്ഞമഹോത്സവത്തിന് ശിവനെ ക്ഷണിക്കുന്നതിനായി ബ്രഹ്മാവ് കൈലാസത്തിലെത്തുന്നു.]

**ബ്രഹ്മാവ്:—**

പല്ലവി

ജയ ജയ ഗിരീശ! ഗുണസിന്ധോ!

അനുപല്ലവി

സകലജഗതാംപതേ! സാധുജനപരമബന്ധോ!

ചരണം—1

ശിവ! ദർശനേന തവ നിയതം ഭവ്യശീല!
മമ ഹൃദയമതിമുദിതം—ഇന്നു
ധ്രുവമെന്റെ കാമിതമശേഷമപി ഫലിതം(ജയ)

---

യോഗിച്ച് അതു മുടക്കിയിരിക്കുന്നു എന്നേയുള്ളു. ബ്രഹ്മാവ് ആ മുടക്കിനെ വകവെക്കാതെ ശാസ്ത്രവിധിയനുസരിച്ചുതന്നെയാണ് യാഗം ചെയ്യാൻ തീരുമാനിച്ചതെന്നു സാരം.

വൃത്തം—ഉപേന്ദ്രവജ്ര.

ലക്ഷണം—ഉപേന്ദ്രവജ്രയ്ക്കു ജതം ജഗം ഗം.

അ: പ:—സകലജഗതാം പതേ!=എല്ലാ ലോകങ്ങൾക്കും നാഥനായുള്ളോവേ! സാധു........ബന്ധു=സജ്ജനങ്ങൾക്ക് വലിയ ബന്ധുവായുള്ളവൻ.

ചരണം 1—തവ ദർശനേന=അങ്ങയുടെ ദർശനംകൊണ്ട്. നിയതം=നിത്യവും. അതിമുദിതം=അത്യന്തം സന്തുഷ്ടം. ധ്രുവം=വേഗം. കാമിതം അശേഷം ഫലിതം=ആഗ്രഹം മുഴുവൻ സാധിച്ചു. (വളരെക്കാലമായി ഒന്നു നേരിട്ടു കാണാൻ ആഗ്രഹിച്ചുകൊണ്ടിരിക്കയായിരുന്നു എന്നും,ഇന്ന് ആ ആഗ്രഹം സാധിച്ചതിനാൽ കൃതാർത്ഥനായി എന്നും സാരം.)

**ശിവൻ:—**

ചരണം—2

ഭവദാഗമേന മമ തോഷം മനസി
പരിചിൽ വളരുന്നു സവിശേഷം—ഇപ്പോൾ
ഇവിടെ വരുവാൻ ഭവാനേതൊരഭിലാഷം?

പല്ലവി

ജലജഭവ! കേൾക്ക ഗുണസിന്ധോ!

**ബ്രഹ്മാവ്:—**

ചരണം—3

മനസി മമ രുചിയുണ്ടു യാഗം ചെയ്വാൻ
മാന്യ! കൃപയാ കുരു നിയോഗം—അങ്ങു
കനിവോടു വന്നു തവ കൈക്കൊൾക ഭാഗം (ജയ)

**ശിവൻ:—**

ചരണം—4

ഇന്നു ഞാൻ വരുവതവമാനം നിന്റെ
നന്ദനൻ വൈരി മമ നൂനം—തത്ര
നന്ദിയെ നിയോഗിപ്പനെന്നോടു സമാനം. (ജലജ)

[രണ്ടുപേരും പോകുന്നു.]

---

ചരണം 2—ഭവദാഗമേന = അങ്ങയുടെ വരവുകൊണ്ടു്. തോഷം=സന്തോഷം. സവിശേഷം=പ്രത്യേകിച്ചും. അഭിലാഷം=ആഗ്രഹം.

പല്ലവി—ജലജഭവൻ=ബ്രഹ്മാവു്.

ചരണം 3—രുചി=ആഗ്രഹം. നിയോഗം കുരു=(അങ്ങു) കല്പിച്ചാലും. തവ ഭാഗം കൈക്കൊൾക=അങ്ങയുടെ ഹവിർഭാഗം സ്വീകരിക്കുമാറാകണം.

ചരണം 4—നന്ദനൻ=മകൻ. വൈരി=ശത്രു. നൂനം=തീർച്ച. തത്ര=അവിടേക്കു്. നിയോഗിപ്പൻ=പറഞ്ഞയയ്ക്കാം. എന്നോടു സമാനം=എന്നെപ്പോലെ.

21 തദനു തദനുവാദഹൃഷ്ടചേതാഃ
കമലഭവഃ കമലാധവാദ്യമർത്ത്യൈഃ
സഹ സനകമുഖൈശ്ച താപസേന്ദ്രൈ-
സ്സുമഹിതമാരഭതാധ്വരം മഹാത്മാ.

[ശിവൻെറ അനുമതി ലഭിച്ചതിൽ സന്തുഷ്ടനായ ബ്രഹ്മാവ് തിരികെ നാട്ടിൽചെന്നു സനകസനന്ദനാദി മഹർഷിമാരെ ക്ഷണിച്ചുവരുത്തി യാഗം ആരംഭിക്കുന്നു.]

---

## രംഗം 10. ബ്രഹ്മലോകം

പന്തുവരാളി—ചെമ്പട

22 നാരദാദിമുനിവാരസംഗതപുരന്ദരാദി
സുരഭാസുരേ
സാരസാസനവരാദ്ധ്വരേ സദസി ഭൂരിസൂരി
ജനമാനിതം

---

ശ്ലോകം 21—തദനു=അതിനുശേഷം. തദനുവാദഹൃഷ്ടചേതാഃ=അദ്ദേഹത്തിൻെറ (ശിവൻെറ) അനുമതിയാൽ സന്തുഷ്ടമാനസനും. മഹാത്മാ=മഹാത്മാവുമായ. കമലഭവഃ=ബ്രഹ്മാവ്. കമലാധവാദ്യമർത്ത്യൈഃ സനകമുഖൈഃ താപസേന്ദ്രൈഃ ച സഹ=കമലാധവൻ (മഹാവിഷ്ണു) മുതലായ അമർത്ത്യ (ദേവന്മാ) രോടും സനകൻ തുടങ്ങിയ താപസശ്രേഷ്ഠന്മാരോടുംകൂടി. സുമഹിതം അദ്ധ്വരം ആരഭത=വളരെ ശ്രേഷ്ഠമായ ഒരു യാഗം ആരംഭിച്ചു.

വൃത്തം—പുഷ്പിതാഗ്ര.

ശ്ലോകം 22—സഃ വിധിനന്ദനഃ=ആ ബ്രഹ്മപുത്രൻ(ദക്ഷൻ) സാരസാസനവരാദ്ധ്വരേ=സാരസാസനൻെറ (ബ്രഹ്മാവിൻെറ) വരാദ്ധ്വരത്തിൽ (വലിയ യാഗത്തിൽ). നാരദാദി....ഭാസുരേ സദസി=നാരദാദിയായ (നാരദൻ തുടങ്ങിയ) മുനിവാര (മുനി

താരകേശ്വരകിശോരശേഖരപദാരവിന്ദ-
പരിചാരകം
ക്രൂരവാങ്മയശരോത്കരൈരരമവാകിരത്
സ വിധിനന്ദനഃ

[യാഗത്തിനു വന്നുചേർന്ന നന്ദികേശ്വരനെ, പഴയ പക ഉള്ളിൽ വെച്ചുകൊണ്ടു്, ബ്രഹ്മപുത്രനായ ദക്ഷൻ അധിക്ഷേപിക്കുന്നു.]

**ദക്ഷൻ:—**

പല്ലവി
എന്തിഹ ശിവ കാര്യം ജള! വരുവതി-
നെന്തിഹ തവ കാര്യം?

---

സമൂഹ)ത്തോടു സംഗതമായ (ചേർന്ന) പുരന്ദരാദിസുര (ദേവേന്ദ്രൻ തുടങ്ങിയ ദേവ)ന്മാരെക്കൊണ്ടു് ഭാസുരമായ (ശോഭിക്കുന്ന) സദസ്സിൽ. ഭൂരിസൂരിജനമാനിതം=അനേകം സൂരിജന (വിദ്വജ്ജന)ങ്ങളാൽ മാനിക്ക (ബഹുമാനിക്ക)പ്പെട്ട. താരകേശ്വര.......ചാരകം=താരകേശ്വരകിശോരൻ (ബാലചന്ദ്രൻ) ശേഖര (ശിരോലങ്കാര)മായിട്ടുള്ളവന്റെ (ശിവന്റെ) പദാരവിന്ദ പരിചാരകനെ (പാദശുശ്രൂഷകനെ=നന്ദികേശ്വരനെ). അരം= വേഗത്തിൽ. ക്രൂരവാങ്മയശരോൽകരൈഃ=ക്രൂര (പരുഷ)ങ്ങളായ വാങ്മയശരോൽക്കരങ്ങളെ (വാക്കുകളാകുന്ന അമ്പിൻ കൂട്ടത്തെ)ക്കൊണ്ടു്. അവാകിരൽ=വർഷിച്ചു.

ശിവന്റെ ഹവിർഭാഗം മുടക്കിയ ദക്ഷൻ, തന്റെ അച്ഛൻ കഴിക്കുന്ന യാഗത്തിനു സന്നിഹിതരായ നാരദൻ തുടങ്ങിയ മഹർഷിമാരെക്കൊണ്ടും ഇന്ദ്രാദികളായ ദേവന്മാരെക്കൊണ്ടും നിറഞ്ഞ വലിയ സഭയിൽ അനവധി വിദ്വജ്ജനങ്ങളാൽ സൽക്കരിച്ചു ബഹുമാനിക്കപ്പെട്ട ശിവപാരിഷദനായ നന്ദികേശ്വരനെ പെട്ടെന്നു് പരുഷങ്ങളായ വാക്കുകളുപയോഗിച്ചു് കഠിനമായി അധിക്ഷേപിച്ചു.

വൃത്തം—കുസുമമഞ്ജരി.

ലക്ഷണം—രംനരം നരംനരം നിരന്നുവരുമെങ്കിലോകുസുമമഞ്ജരി.

അനുപല്ലവി

ഹന്ത! മഹാജനസഭയിലിരിപ്പതി-
നർഹതയില്ലിഹ തേ. (എന്തി)

ചരണം—1

അസ്ഥിയണിഞ്ഞിഭകൃത്തിയുടുത്തു കരത്തിലെടുത്തു കപാലം
നിത്യമിരന്നു നടക്കുന്നവനുടെ ഭൃത്യനതല്ലേ നീ? (എന്തി)

**നന്ദികേശ്വരൻ:—**

ചരണം—2

ഉൽകടമദമൊടു ധിക്കൃതിവചനമു-
രയ്ക്കും നിന്നുടെ ഗാത്രം
മൽകരഹതികൊണ്ടിക്കാലം നിപ-
തിക്കും പൊടിപൊടിയായി.

പല്ലവി

എന്തിനു തവ വൈരമേ ബഹുഗർജ്ജന-
മെന്തിനു തവ വൈരമേ?

**ദക്ഷൻ:—** ചരണം—3

പങ്കജഭവസുതനെങ്കിലഹം യുധി
കാൺക ജവേന ദുരാത്മൻ!

---

ചരണം 1—ഇഭകൃത്തി=ആനത്തോൽ. കരം=കൈ. കപാലം=തലയോട്.

ചരണം 2—ഉൽകടമദം=വർദ്ധിച്ച അഹങ്കാരം. ധിക്കൃതിവചനം=ധിക്കാരവാക്ക്. ഉരയ്ക്കുക=പറയുക. ഗാത്രം=ശരീരം. കരഹതി=കൈകൊണ്ടുള്ള അടി. നിപതിക്കുക=വീഴുക.

ചരണം 3—പങ്കജഭവസുതൻ=ബ്രഹ്മപുത്രൻ. യുധി=യുദ്ധത്തിൽ. ജവേന=വേഗത്തിൽ. ശങ്കരകിങ്കരൻ=ശിവഭൃത്യൻ. അഹംകൃതി=അഹങ്കാരം.

ശങ്കരകിങ്കര! സമ്പ്രതി നിൻെറയ-
ഹങ്കൃതി തീർത്തിടുവൻ. (എന്തി)

**നന്ദികേശ്വരൻ:—**

ചരണം—4

ത്ര്യക്ഷൻ തൻെറ കടാക്ഷംകൊണ്ടുട-
നക്ഷതമെൻ മഹിമാ
ദക്ഷന്മാരൊരു ലക്ഷമെനിക്കൊരു
മക്ഷികയോടു സമം. (എന്തി)

[ഇങ്ങനെ വാക്കുകൊണ്ടു പടവെട്ടി അങ്ങേ അററം ക്രുദ്ധന്മാരായി രണ്ടുപേരും പിരിഞ്ഞുപോകുന്നു.]

23 ഭുജഗഭൂഷണദൂഷണഭാഷണ-
ശ്രവണരോഷകഷായിത ലോചനേ
സകലവേദിനി നന്ദിനി നിർഗ്ഗതേ
വിധിമുഖേ ച മഖേജനികുബ്ജതാ.

[നന്ദികേശ്വരൻ ദ്വേഷ്യപ്പെട്ടുപോയതുമൂലം ബ്രഹ്മാദികൾ താപാകുലരാകുന്നു.]

(തിരശ്ശീല)

---

ചരണം 4—ത്ര്യക്ഷൻ=മുക്കണ്ണൻ; ശിവൻ. അക്ഷതം=കേടുപററാത്തതു്. എൻ മഹിമ=എൻെറ മഹത്വം. മക്ഷിക= ഈച്ച.

ശ്ലോകം 23—സകലവേദിനി നന്ദിനി=എല്ലാം അറിയാവുന്ന നന്ദികേശ്വരൻ. ഭുജഗ........ലോചനേ നിർഗ്ഗതേ (സതി) =ഭുജഗഭൂഷണ (ശിവ)നെ ദൂഷിക്കുന്ന (അധിക്ഷേപിക്കുന്ന) ഭാഷണത്തിൻെറ ശ്രവണത്താൽ രോഷകഷായിതമായ (കോപംകൊണ്ടു കലങ്ങിയ) ലോചനങ്ങളോടു കൂടിയവനായി നിർഗ്ഗതനായപ്പോൾ (അവിടെനിന്നു പുറപ്പെട്ടുപോയപ്പോൾ). മഖേ വിധിമുഖേ ച=മഖ (യാഗ)ത്തിലും വിധിമുഖ (ബ്രഹ്മാവിൻെറ മുഖ)ത്തിലും. കുബ്ജതാ അജനി=കുബ്ജത (വല്ലായ്മ) ജനിച്ചു (ഉണ്ടായി.)

## രംഗം 11. ദക്ഷവസതി

സാവേരി

24 തത്കാലേ സുരശില്പികല്പിതവിചി-
ത്രാനല്പശില്പോജ്ജ്വലാം
ശാലാം പ്രാപ്യ സുരൈസ്സമം സമതനോ-
ദ്ദക്ഷോപി യജ്ഞോത്സവം
സാവജ്ഞഃ പുരവൈരിണീതി മുനിഭി-
സ്ത്യക്തോ വസിഷ്ഠാദിഭി-
സ്സോയം വീക്ഷ്യ കദാചിദന്തികഗതം
പ്രോചേ ദധീചിം മുനിം.

---

തന്റെ സ്വാമിയെ അധിക്ഷേപിച്ച് ദക്ഷൻ പറഞ്ഞ പരുഷവാക്കുകൾകേട്ട് നന്ദികേശ്വരൻ വല്ലാതെ ദ്വേഷ്യപ്പെട്ട് യാഗശാലയിൽനിന്ന് ഇറങ്ങിപ്പോയപ്പോൾ ബ്രഹ്മാവിന് വല്ലാത്ത കുണ്ഠിതമുണ്ടായി; ശിവന്റെ ഹവിർഭാഗം കൊടുക്കാത്തതിനാൽ യാഗം മുഴുമിച്ചതുമില്ല എന്നു സാരം.

'സകലവേദിനി' എന്ന നന്ദികേശ്വരവിശേഷണം അർത്ഥഗർഭം. 'ദക്ഷന്മാരൊരുലക്ഷം ഒന്നിച്ചുവന്നാലും തനിക്കൊരു മക്ഷികയെപ്പോലെ'യാണെന്നും മററും വീരവാദം ചെയ്ത നന്ദി കണ്ണും ചുവപ്പിച്ച് ഇറങ്ങിപ്പോവുകമാത്രം ചെയ്തതു് എന്തുകൊണ്ടാണെന്നുള്ള ജിജ്ഞാസയെ ശമിപ്പിക്കുന്നതു് പ്രസ്തുത വിശേഷണമാണ്. അലങ്കാരം—പരികരം.

വൃത്തം— ദ്രുതവിളംബിതം.

ലക്ഷണം — ദ്രുതവിളംബിതമാം നഭവും ഭരം.

ശ്ലോകം 24—ദക്ഷഃ അപി=ദക്ഷനാകട്ടേ. തൽകാലേ=അക്കാലത്തു്. സുരൈഃ സമം=സുര (ദേവ)ന്മാരോടുകൂടി. സുരശില്പി........ജ്വലാം ശാലാം പ്രാപ്യ=സുരശില്പിയാൽ (വിശ്വകർമ്മാവിനാൽ) കല്പിത (നിർമ്മിത)മായ വിചിത്രാനല്പശില്പങ്ങളെ (വി

[ദക്ഷൻ ഒരു യാഗം കഴിക്കാൻ തീരുമാനിക്കുന്നു. ശിവനു ഹവിർഭാഗം കൊടുക്കയില്ലെന്നു ദക്ഷൻ ശഠിച്ചതിനാൽ വസിഷ്ഠാദികൾ യാഗത്തിൽ പങ്കുകൊള്ളാൻ വിസമ്മതിക്കുന്നു. വിവരമറിഞ്ഞ ദധീചിമഹർഷി ഒന്നുപദേശിച്ചുനോക്കാമെന്നുകരുതി ദക്ഷനെ സമീപിക്കുന്നു. ശിവനെ സ്തുതിച്ചുകൊണ്ടാണ് ദധീചിയുടെ പ്രവേശം.]

**ദധീചി:—**

ചെഞ്ചുരുട്ടി–അടന്ത–കൃാല്പമട്ട്
ഖണ്ഡഞ്ഞരം

1 കാരുണ്യാകരം ഗൗരീകാന്തമുദാരം
കലയേ സാദരം സച്ചിദാനന്ദാകാരം
2 ജഗദുദയാദിവിധാനവിഹാരം
ജനിമൃതിസംസാരസാഗരപാരം

---

ശേഷപ്പെട്ട അനേകം കൊത്തുപണികളെ)ക്കൊണ്ടു് ഉജ്ജ്വലമായ (ശോഭിക്കുന്ന) യജ്ഞശാലയിൽ ചെന്നു്. യജ്ഞോത്സവം സമതനോൽ=യാഗംചെയ്തു. പുരവൈരിണി സാവജ്ഞഃ ഇതി=പുരവൈരിയിൽ (ശിവനിൽ) സാവജ്ഞൻ (നിന്ദയുള്ളവൻ) എന്ന കാരണത്താൽ. (ശിവനെ അപമാനിച്ചവനാണല്ലോ എന്നു വിചാരിച്ചു്) വസിഷ്ഠാദിഭിഃ മുനിഭിഃ ത്യക്തഃ=വസിഷ്ഠൻ മുതലായ മഹർഷിമാരാൽ ഉപേക്ഷിക്കപ്പെട്ട. സഃ അയം=ആ ദക്ഷൻ. കദാചിൽ=ഒരിക്കൽ. അന്തികഗതം ദധീചിം മുനിം വീക്ഷ്യ=അടുക്കലേക്കുവന്ന ദധീചിമഹർഷിയെ കണ്ടു്. പ്രോചേ=പറഞ്ഞു.

വൃത്തം—ശാർദ്ദൂലവിക്രീഡിതം.

ഖണ്ഡഞ്ഞരം—കാരുണ്യാകരം=ദയയുടെ വിളനിലവും. ഗൗരീകാന്തം=പാർവ്വതിയുടെ ഭർത്താവും. കലയേ=ഞാൻ വന്ദിക്കുന്നു. സന്തതം=എപ്പോഴും. ജഗദുദ.......ഹാരം=ലോകത്തിന്റെ സൃഷ്ടി മുതലായവ ലീലയായി നടത്തുന്നവനും. ജനിമൃ........പാരം=

3 മുനിജനഹൃദയാംബുജസവിതാരം
മുഹുരപി വിരചിതദുഷ്ടസംഹാരം

4 മൃത്യുസംത്രാതമൃകണ്ഡുകുമാരം
മൃഡമഖിലാഭീഷ്ടദാനമന്ദാരം.

**ദക്ഷൻ:—**

സാവേരി—അടന്ത

പല്ലവി

പരിതോഷമേററം വളരുന്നു മാമുനേ!
ഭവദീയാഗമംകൊണ്ടു മേ

അനുപല്ലവി

ദുരിതങ്ങൾ നശിപ്പാനും സുകൃതങ്ങൾ ലഭിപ്പാനും
പരമൊരു വഴി പാർത്താൽ സുജനസംഗമമല്ലോ

ചരണം—1

അനഘൻ നാരദൻ തപോധനനാകും വസിഷ്ഠനും
സനകാദികളായുള്ള മുനികളെന്തു വന്നില്ല?

---

ജനനമരണരൂപമായ സംസാരസാഗരത്തിനു മറുകരയായിട്ടുള്ളവനും. മുനിജ........സവിതാരം=മുനിമാരുടെ ഹൃദയകമലങ്ങളെ വിടർത്തുന്ന സൂര്യനും. വിരചിതദുഷ്ടസംഹാരം=ദുഷ്ടസംഹാരം നടത്തുന്നവനും. മൃത്യു............കുമാരം=മാർക്കണ്ഡേയനെ മരണത്തിൽനിന്നു രക്ഷിച്ചവനും. അഖിലാഭീഷ്ടദാനമന്ദാരം=ആഗ്രഹിച്ചതു മുഴുവൻ നല്കുന്ന കല്പവൃക്ഷവും ആയ. മൃഡം=ശിവനെ. (ഈ പദത്തിന്റെ വിശേഷണങ്ങളാണ് മററു പദങ്ങളെല്ലാം. ആ വിധത്തിലെല്ലാമിരിക്കുന്ന ശിവനെ ഞാൻ എപ്പോഴും വന്ദിക്കുന്നു എന്നർത്ഥം.)

പല്ലവി, അ: പ:—ഭവദീയാഗമം = അങ്ങയുടെ വരവ്. ദുരിതം=പാപം. സുജനസംഗമം=സജ്ജനസഹവാസം.

ചരണം 1—അനഘൻ=പാപമില്ലാത്തവൻ. സനകാദികൾ=സനകൻ മുതലായവർ. വനജസംഭവൻ=ബ്രഹ്മാവ്. ജന

വനജസംഭവനേകൻ ജനകനിജ്ജനങ്ങൾക്ക
പുനരെന്തിങ്ങനേതോന്നി മനസി ഹന്ത വൈഷമ്യം
(പരി)

ചരണം—2

വാമദേവനിലേററം പ്രേമംകൊണ്ടവക്കിന്നു
മാമകാധ്വരേ വരുവാൻ വൈമുഖ്യമുളവാകിൽ
കാമമെന്തിഹ ഖേതം? താമസശീലനാകും
സോമച്ചൂഡന്റെ ഭാഗം നാമിന്നു കൊടുത്തീടാ (പരി)

**ദധീചി:—**

മോഹനം—അടന്ത

പല്ലവി

മംഗലമൂത്തിയായുള്ള മഹേശനെ
മാനിച്ചുകൊൾക നല്ലു.

അനുപല്ലവി

ഗംഗാധരന്റെ മഹത്വമറിയാതെ
ഗഹ്ണം ചെയ്യുന്നതഹ്തയല്ലഹോ! (മംഗല)

---

കൻ=പിതാവ്. പുനഃ=പിന്നെ, എന്നിട്ട്. മനസി=മനസ്സിൽ. ഹന്ത=കഷ്ടംതന്നെ.

ചരണം 2—വാമദേവൻ=ശിവൻ. മാമകാധ്വരേ=ഞാൻ ചെയ്യുന്ന യാഗത്തിൽ. വൈമുഖ്യം=വിമുഖത. താമസശീലൻ= തമോഗുണപ്രധാനൻ. സോമചൂഡൻ = ശിവൻ. (നാരദവസിഷ്ഠസനകാദികൾ സാഹോദയ്യം വിചാരിച്ചെങ്കിലും യാഗത്തിനു വരേണ്ടതായിരുന്നു; അവർ വരാത്തതുകൊണ്ട് എനിക്ക് യാതൊരു പരിഭവവുമില്ല. എന്തൊക്കെ വന്നാലും, ഞാൻ ശിവനു് ഒരിക്കലും ഹവിർഭാഗം കൊടുക്കാൻ നിശ്ചയിച്ചിട്ടില്ല എന്നു സാരം.)

അ: പ:—ഗംഗാധരൻ=ശിവൻ. ഗർഹണംചെയ്ക=നിന്ദിക്ക. അർഹത=യോഗ്യത; ഉചിതമായ പ്രവൃത്തി.

ചരണം—1

അന്തകൻെറ ചിത്താഹന്ത കളഞ്ഞതും
ദന്തിവരാസുരകൃന്തനം ചെയ്തതും
അന്തരംഗംതന്നിൽ ചിന്തിച്ചു കാണ്കിൽ പു-
രാന്തകവൈഭവമെന്തിഹ ചൊല്ലേണ്ടു? (മംഗല)

ചരണം—2

സന്തതമീശ്വരൻ ശാന്തനെന്നാകിലും
ഹന്ത! കോപിച്ചാൽ കല്പാന്താനലൻപോലെ,
സന്തോഷിച്ചാലീശൻ സന്താനശാഖിപോ-
ലെന്തെങ്കിലും ഭക്തചിന്തിതം നല്കീടും (മംഗല)

**ദക്ഷൻ:—** (ദേഷ്യത്തോടുകൂടി)

ചരണം—3

കുടിലമാനസനാകും നിടിലലോചനൻ സന്ധ്യാ-
നടനാകമവന്നേററം പടുതയുണ്ടറിവൻ ഞാൻ;
കടുക്കും കോപമെന്നുള്ളിൽ കിടക്കകൊണ്ടധുനാ ധൂ-
ർജ്ജടിക്കു യജ്ഞഭാഗം ഞാൻ കൊടുക്കയില്ല നിർണ്ണയം.

---

ചരണം 1—അന്തകൻ=യമൻ. ചിത്താഹന്ത=ചിത്തത്തിലെ (മനസ്സിലെ) അഹന്ത (അഹങ്കാരം). ദന്തിവരാസുരകൃന്തനം ചെയ്തു=ദന്തിവരാസുരനെ (മഹിഷാസുരൻെറ മകനായ ഗജാസുരനെ) വധിക്ക. അന്തരംഗം=മനസ്സ്. പുരാന്തകവൈഭവം=ശിവൻെറ മാഹാത്മ്യം.

ചരണം 2—കല്പാന്താനലൻ=പ്രളയാഗ്നി. സന്താനശാഖി=കല്പവൃക്ഷം. ഭക്തചിന്തിതം=ഭക്തന്മാരുടെ അഭീഷ്ടം.

ചരണം 3—കുടിലമാനസൻ=വക്രബുദ്ധി. നിടിലലോചനൻ=ശിവൻ. (നിടിലം=നെററി). സന്ധ്യാനടൻ=പ്രദോഷസമയത്തു നൃത്തംചെയ്യുന്നവൻ. പടുത=സാമർത്ഥ്യം. അധുനാ=ഇപ്പോൾ. ധൂർജ്ജടി=ശിവൻ. നിർണ്ണയം=തീർച്ചയായും.

പല്ലവി

ഗുണദോഷമാരുതിനിന്നു പറയേണ്ട
കൗതുകമില്ല മേ കേൾപ്പാനും.

**ദധീചി:—**

ചരണം 4

ഭുവനമാന്യനായുള്ള ഭവനാകും ഭഗവാങ്കൽ
അവമാനം തുടങ്ങുന്ന തവ യാഗം മുടങ്ങീടും;
അവിവേകാൽ നിനക്കുള്ള ഭവിതവ്യം തടുക്കാമോ?
ശിവശിവ! തവ പാദം ശിവദം ഞാൻ വണങ്ങുന്നേൻ.

[തിരശ്ശീല]

---

## രംഗം 12. കൈലാസം

മുഖാരി — പഞ്ചാരി

25 ഇത്യുക്ത്വാ ഗതവതി താപസേ ദധീചൗ
ബുദ്ധ്വൈതത് കലഹപരായണോ മുനീന്ദ്രഃ
കൈലാസം ഗിരിമഥ നാരദഃ പ്രപേദേ
കാലാരിർമ്മുദിതമനാ ജഗാദ ചൈനം.

---

ചരണം 4—ഭുവനമാന്യൻ=ലോകം മുഴുവൻ മാനിക്കുന്നവൻ. ഭവൻ=ശിവൻ. തവ=നിന്റെ. ഭവിതവ്യം=വരാനുള്ളതു്. (അവിവേകംകൊണ്ടു നീ ക്ഷണിച്ചുവരുത്തുന്ന ആപത്തിനെ മററുള്ളവർ വിചാരിച്ചാൽ എങ്ങിനെയാണു തടുക്കുവാൻ സാധിക്കുക?) ശിവദം=നന്മ നല്കുന്നതു്. പാദം=കാലു്.

ശ്ലോകം 25—താപസേ ദധീചൗ=മഹർഷിയായ ദധീചി. ഇതി ഉക്ത്വാ ഗതവതി (സതി) = ഇങ്ങനെ പറഞ്ഞു പൊയ്ക്കഴിഞ്ഞപ്പോൾ. കലഹപരായണഃ നാരദഃ മുനീന്ദ്രഃ=കലഹപ്രിയനായ നാരദമഹർഷി. ഏതൽ ബുദ്ധ്വാ=ഇക്കാര്യം മനസ്സിലാക്കീട്ടു്. കൈലാസം ഗിരിം പ്രപേദേ=കൈലാസപർവ്വതത്തിലേക്കു ചെ

[കൈലാസത്തിൽ ശിവൻെറ മുമ്പിൽ നാരദൻ പ്രവേശിക്കുന്നു. യഥോചിതം സൽക്കരിച്ചതിനുശേഷം ശിവൻ സംഭാഷണമാരംഭിക്കുന്നു.]

**ശിവൻ:—**

പല്ലവി

താപസേന്ദ്ര! കേൾക്ക മേ ഗിരം.

ചരണം 1

എന്തുവിശേഷങ്ങളുള്ളൂ ജഗൽത്രയേ?
ഇന്നു ഭവാനറിയാതെയില്ലൊന്നുമേ;
ഹന്ത! തവാഗമം ചിന്തിച്ചു വാഴുമ്പോ-
ളന്തികേ വന്നതും സന്തോഷമായി മേ. (താപ)

**നാരദൻ:—**

ചരണം 2

സർവ്വൈകസാക്ഷി ഭവാനറിഞ്ഞീടാതെ
സാമ്പ്രതമൊന്നുമില്ലെങ്കിലും ചൊല്ലുവൻ;
ദുർവ്വാരഗർവ്വാന്ധനാകിയ ദക്ഷൻെറ
ദുർഭാഷണങ്ങൾ ഞാനെങ്ങിനെ ചൊല്ലേണ്ടു?

---

ന. അഥ കാലാരിഃ മുദിതമനാഃ=അതിനുശേഷം ശിവൻ സന്തുഷ്ടനായിട്ടു്. ഏനം ജഗാദ ച=ഇദ്ദേഹത്തോടു് (നാരദനോടു്) പറയുകയും ചെയ്തു.

വൃത്തം—പ്രഹർഷിണി.

ചരണം 1—ജഗൽത്രയേ = മൂന്നു ലോകങ്ങളിലും. തവ ആഗമം ചിന്തിക്ക=അങ്ങയുടെ വരവിനെപ്പററി ആലോചിച്ചുകൊണ്ടിരിക്ക. അന്തികേ=അടുക്കൽ.

ചരണം 2—സാമ്പ്രതം=ഇപ്പോൾ. ദുർവ്വാരഗർവ്വാന്ധൻ=തടുക്കാൻ പാടില്ലാത്ത അഹങ്കാരംകൊണ്ടു് അന്ധനായിത്തീൎന്നവൻ. ദുർഭാഷണങ്ങൾ=ദുഷിവാക്കുകൾ.

പല്ലവി

ചന്ദ്രചൂഡ! കേൾക്ക മേ ഗിരം.

ചരണം—3

ഇക്കാലമങ്ങൊരു യാഗം തുടങ്ങിപോൽ!
സൽകാരഭാഗം ഭവാനതിലില്ലപോൽ!
ധിക്കരിക്കുന്നു ഭവാനെയെന്നുള്ളതും
തൃക്കാൽ വണങ്ങീട്ടുണർത്തിപ്പാൻ വന്നു ഞാൻ (ചന്ദ്ര)

**ശിവൻ:—**

ചരണം—4

ദുഷ്ടന്മാർ ചെയ്യുന്ന ദുഷ്കർമ്മത്തിൻ ഫലം
പെട്ടെന്നനുഭവിച്ചീടുമവർതന്നെ;
ശിഷ്ടന്മാർ നിങ്ങൾക്കു പക്ഷപാതമെന്നി-
ലൊട്ടല്ലതുകൊണ്ടു തോന്നീടുമിങ്ങനെ. (താപ)

[ശിവനെ വണങ്ങി നാരദൻ യാത്രയാകുന്നു.]

എരിക്കിലക്കാമോദരി—ചെമ്പട

26 ഇതീരിതവതീശ്വരേ കൃതനതൗ ഗതേ നാരദേ
കൃതൂത്സവമഥോർജ്ജിതം പിതുരതീവ സാ വീക്ഷിതും
കുതൂഹലവതീ തദാഖിലസതീശിരോമാലികാ
സതീ ഭഗവതീ നിജം പതിമുവാച പാദാനതാ.

---

ശ്ലോകം 26—ഈശ്വരേ ഇതി ഈരിതവതി (സതി) = ശിവൻ ഇങ്ങനെ പറഞ്ഞപ്പോൾ. നാരദേ കൃതനതൗ ഗതേ(സതി)= നാരദൻ നമസ്കരിച്ചു പോയതിനുശേഷം. പിതുഃ അതീവ ഊർജ്ജിതം ക്രതൂത്സവം വീക്ഷിതും കുതൂഹലവതീ=അച്ഛന്റെ (ദക്ഷന്റെ) വളരെ കേമമായ യാഗമഹോത്സവത്തെ കാണുന്നതിന് (ക്രതു=യാഗം) കൗതുകം തോന്നിയവളും. അഖിലസതീശിരോമാലികാ ഭഗവതീ സാ സതീ=എല്ലാ പതിവ്രതമാരുടേയും ശിരോ

[തൻെറ പിതാവു് വലിയ ഒരു യാഗമഹോത്സവം കൊണ്ടാടുന്ന വർത്തമാനം കേട്ടു സന്തുഷ്ടയായ സതി പ്രവേശിക്കുന്നു.]

**സതി:—** പല്ലവി

ലോകാധിപ! കാന്ത! കരുണാലയ!

വാചമാകർണ്ണയ മേ ശംഭോ!

അനുപല്ലവി

ആകാംക്ഷയൊന്നെൻെറ മനതാരിൽ വളരുന്നു
അതിനനുവദിക്കേണമാശ്രിതജനബന്ധോ! (ലോകാ)

ചരണം 1

ഇന്നു മേ ജനകൻ ചെയ്യുന്ന യാഗഘോഷങ്ങൾ
ചെന്നു കണ്ടു വരുവാനെന്നിൽ നിൻകൃപ വേണം;
എന്നുടെ സോദരിമാരെല്ലാപേരുമവിടെ
വന്നീടുമവരെയും വടിവിൽ കണ്ടീടാമല്ലോ (ലോകാ)

ചരണം—2

തത്ര ഞാൻ ഗമിച്ചെങ്കിൽ താതനുള്ള വിദ്വേഷം
അത്രയുമകന്നീടുമത്രമാത്രവുമല്ല,

---

ലങ്കാരവും ഭഗവതിയും ആയ ആ സതീദേവി. നിജം പതിം= തൻെറ ഭർത്താവിനോടു്. പാദാനതാ ഉവാച=കാലിൽ കുമ്പിട്ടു കൊണ്ടു പറഞ്ഞു.

വൃത്തം—പൃത്ഥ്വി.

ലക്ഷണം—ജസം ജസ യലങ്ങളും ഗുരുവുമെട്ടിനാൽ പൃത്ഥ്വിയാം.

പല്ലവി—കരുണാലയം=ദയയുടെ ഇരിപ്പിടം; വലിയ ദയാലു. മേ വാചം. ആകർണ്ണയ=എൻെറ വാക്കു് കേട്ടാലും.

അ: പ:—ആകാംക്ഷ=ആഗ്രഹം. ആശ്രിതജനബന്ധു=തന്നെ ആശ്രയിക്കുന്ന ആളുകൾക്കു് ബന്ധുവായിട്ടുള്ളവൻ.

ചരണം 2—തത്ര=അവിടെ. ഗമിക്ക=പോക. താതൻ=അ

എത്രയും പരിതോഷമെല്ലാക്കുമുളവാകും
സത്രവും വഴിപോലെ സഫലമായ് ഭവിച്ചീടും (ലോകാ)

**ശിവൻ:—**

പന്തുവരാളി—ചെമ്പട

ചരണം—1

കുവലയവിലോചനേ! കുമതിയാകിയ ദക്ഷൻ
ഹവകർമ്മകഥ നമ്മോടറിയിക്കാതിരിക്കുമ്പോൾ
ഭവതിയങ്ങു ചെന്നെങ്കിൽ പലരും കേൾക്കവേ പാരം
അവമാനിച്ചയച്ചീടുമതിനില്ല സന്ദേഹം.

പല്ലവി

ബാലേ! മൃദുതരശീലേ! ദയിതേ! മേ
ഭാഷിതമിതു കേൾക്ക നീ.

### രംഗം 13. ദക്ഷൻെറ യാഗശാല

സാരംഗം—മുറിയടന്ത

27 യജ്ഞാലോകനകൗതുകാത് സ്വയമനാ-
ദൃത്യൈവ പത്യുർഗ്ഗിരം
പ്രസ്ഥായ പ്രമഥൈസ്സമം നിജപുരീ-
മഭ്യാഗതാം താം സതീം

---

ച്ഛൻ. വിദ്വേഷം=വിരോധം. പരിതോഷം=സന്തോഷം.

ചരണം 1—കുവലയവിലോചന=കരിങ്കുവളപ്പൂപോലെയുള്ള കണ്ണുകളുള്ളവൾ; സുന്ദരി. കുമതി=ദുർബുദ്ധി; ദുഷ്ടൻ. ഹവകർമ്മകഥ=യാഗം ചെയ്യുന്ന വർത്തമാനം. സന്ദേഹം=സംശയം.

ശ്ലോകം 27—ദുഷ്ടാശയഃ സഃ ദക്ഷഃ=ദുർബുദ്ധിയായ ആ ദക്ഷൻ. യജ്ഞാലോകനകൗതുകാൽ=യാഗം കാണുന്നതിനുള്ള കൗതുകത്താൽ. പത്യുഃ ഗിരം അനാദൃത്യ ഏവ=ഭർത്താവിൻെറ വാക്കിനെ വകവെക്കാതെതന്നെ. സ്വയം=തനിയേ. പ്രമഥൈഃ

ദൃഷ്ട്വാ ഹൃഷ്ടസുരാംഗനാഭിരഭിതോ
ജുഷ്ടാം സ ദക്ഷോധികം
രുഷ്ടോ ഘൂർണ്ണിതദൃഷ്ടി നിഷ്ഠുരതരം
വ്യാചഷ്ട ദുഷ്ടാശയഃ

[ദക്ഷൻ യാഗം ചെയ്തുകൊണ്ടിരിക്കുന്നു; ഏതാനും പാരിഷദന്മാരോടുകൂടി സതി പ്രവേശിക്കുന്നു. ദക്ഷൻ കോപിഷ്ഠനായി സതിയെ അധിക്ഷേപിക്കുന്നു.]

**ദക്ഷൻ:—**

പല്ലവി

യാഗശാലയിൽനിന്നു പോക ജവാൽ ഭൂതേശദയിതേ!
യാഗശാലയിൽനിന്നു പോക ജവാൽ.

അനുപല്ലവി

ആഗമിപ്പതിനാരു ചൊന്നതു
ഹന്ത! നിന്നോടു കുടിലശീലേ! (യാഗ)

---

സമം പ്രസ്ഥായ=ഭൂതഗണങ്ങളോടുകൂടി പുറപ്പെട്ടു്. നിജപുരീം അഭ്യാഗതാം=തന്റെ നഗരിയിൽ വന്നുചേർന്നവളും. ഹൃഷ്ടസുരാംഗനാഭിഃ അഭിതഃ ജുഷ്ടാം=സന്തോഷിച്ച ദേവസ്ത്രീകളാൽ ചുഴന്നു് സേവിക്കപ്പെട്ടവളും ആയ. താം സതീം ദൃഷ്ട്വാ=ആ സതിയെ കണ്ടിട്ടു്. അധികം രുഷ്ടഃ=അത്യന്തം കോപിഷ്ഠനായിട്ടു്. ഘൂർണ്ണിതദൃഷ്ടി നിഷ്ഠുരതരം=കണ്ണുകറം ചുഴററി വളരെ ഭയങ്കരമാംവണ്ണം. വ്യാചഷ്ട=പറഞ്ഞു. (അഭിതഃ=ചുററും. ജുഷ്ട=സേവിക്കപ്പെട്ടവറം. ഘൂർണ്ണിതം=ചുഴററപ്പെട്ട.)

വൃത്തം—ശാർദ്ദൂലവിക്രീഡിതം.

പല്ലവി—ജവാൽ=വേഗത്തിൽ. ഭൂതേശദയിത=ശിവന്റെ ഭാര്യ.

അ: പ: ആഗമിക്ക=വരിക. കുടിലശീല=വളരെ ദുഷിച്ച സ്വഭാവമുള്ളവറം; വക്രബുദ്ധി

ചരണം 1

പ്രീതി നിന്നിലെനിക്കു നഹി; ഗത-
നീതിയാം തവ പതിയിൽനിന്നൊരു
ഭീതി തെല്ലുമില്ല; നിന്നുടെ താതനും
ഞാനല്ല സമ്പ്രതി (യാഗ)

**സതി:—**

പുന്നാഗവരാളി—അടന്ത--ചരണം 2

അഷ്ടമൂർത്തിയെ നിന്ദചെയ്യുള്ള
കഷ്ടമെന്തിതു തോന്നിയതു ഹൃദി?
വിഷ്ടപേശവിരോധമിഹ തവ
ദിഷ്ടദോഷവശേന വന്നിതു

പല്ലവി

താത! ദുർമ്മതി നല്ലതല്ലിതു തേ
കേൾക്ക മേ വചനം താത!

**ദക്ഷൻ:—**

ചരണം 3

ഇത്തരം മദമോടു നിന്നുട-
നുത്തരം പറയുന്ന നിന്നെ
സത്വരം ഭൃത്യരെക്കൊണ്ടു പു-
റത്തിറക്കുവനെന്നതറിക നീ (യാഗ)

[സങ്കടവും അപമാനവും സഹിക്കവഹിയാതെ സതി വല്ലായ്മയോടുകൂടി സ്ഥലം വിടുന്നു; പാരിഷദന്മാർ കോപത്തോടുകൂടി സതിയെ അനുഗമിക്കുന്നു.]

(തിരശ്ശീല)

---

ചരണം 1—ഗതനീതി=നീതികെട്ടവൻ. ഭീതി=പേടി.

ചരണം 2—അഷ്ടമൂർത്തി=ശിവൻ. വിഷ്ടപം=ലോകം. ദിഷ്ടദോഷവശേന=കാലക്കേടുകൊണ്ടു്.

ചരണം 3—മദം=അഹങ്കാരം. സത്വരം=വേഗം.

## രംഗം 14. കൈലാസം

മുരാരി—ചെമ്പട

28 ശ്രുത്വാ പിതുഃ ശ്രുതിവിരോധി വചസ്തദാ സാ
ഗത്വാ സതീ രജതഭൂമിധരം ജവേന
നത്വാ ഹ്രിയാ ഹൃദി ഭിയാപി രുഷാ ശുചാ ച
സ്ഥിത്വാ പുരഃ പുരഹരം ഗിരമിത്യുവാച.

---

ശ്ലോകം 28—പിതുഃ=അച്ഛന്റെ. ശ്രുതിവിരോധി=കേൾക്കരുതാത്ത; കണ്ണാരുന്തുദമായ. വചഃ ശ്രുത്വാ=വാക്കുകേട്ട്. സാ സതീ=ആ സതി. തദാ=അപ്പോൾ. ജവേന രജതഭൂമിധരം ഗത്വാ=വേഗത്തിൽ കൈലാസപർവ്വതത്തിൽചെന്നു്. ഹൃദി ഹ്രിയാ ഭിയാ രുഷാ ശുചാ ച നത്വാ=മനസ്സിൽ ലജ്ജയോടും ഭയത്തോടും കോപത്തോടും വ്യസനത്തോടുംകൂടി നമസ്കരിച്ചു്. പുരഃ സ്ഥിത്വാ=മുമ്പിൽ ചെന്നുനിന്നു്. പുരഹരം ഇതി ഗിരം ഉവാച=ശിവനോടു് ഇപ്രകാരം പറഞ്ഞു.

'തത്ര ഞാൻ ഗമിച്ചെങ്കിൽ താതനുള്ള വിദ്വേഷം അത്രയുമകന്നീടും' എന്നും മററും വീരസ്യം പറഞ്ഞുപോയിട്ടു് അക്കാര്യം സാധിച്ചില്ലെന്നു മാത്രമല്ല, അവമതി ഏല്ക്കേണ്ടിവരികകൂടി ചെയ്തതുകൊണ്ടാണു് സതിക്കു ലജ്ജയുണ്ടായതു്; ഭർത്താവിന്റെ ഉപദേശം വകവെക്കാതെ പോയതിൽ അദ്ദേഹം കോപിച്ചേക്കുമോ എന്ന പേടി; യാഗശാലയിൽവെച്ചു് പലരും കേൾക്കെ ദക്ഷൻ തന്നെ പരസ്യമായി ആക്ഷേപിച്ചതുകൊണ്ടുണ്ടായ കോപം; വീണ്ടുവിചാരമില്ലാതെ പ്രവർത്തിച്ചതുകൊണ്ടാണല്ലൊ ഈ 'നാണക്കേടു'' സഹിക്കേണ്ടിവന്നതു് എന്നോർത്തപ്പോളുണ്ടായ സങ്കടം—ഈ വക എല്ലാ വികാരങ്ങളും ഏകകാലത്തിൽ സതിയുടെ മനസ്സിനെ പീഡിപ്പിച്ചുകൊണ്ടിരുന്നു എന്നു സാരം.

വൃത്തം—വസന്തതിലകം.

ലക്ഷണം—ചൊല്ലാം വസന്തതിലകം തഭജം ജഗം ഗം.

[ശിവനും കോപതാപാഭിഭൂതയായ സതിയും പ്രവേശിക്കുന്നു.]

**സതി:—**

പല്ലവി

തിങ്കൾമൗലേ! കേൾക്ക വാചം ദേവദേവ! മേ

അനുപല്ലവി

എങ്കലുള്ളോരപരാധം എല്ലാം നീതാൻ സഹിക്കേണം

ചരണം—1

മാനനീയം തവ വാക്യം മാനിയാതേ പോകമൂലം
മാനഭംഗം വന്നീവണ്ണം മാമകവല്ലഭ! ശംഭോ! (തിങ്കൾ)

ചരണം—2

ഹന്ത! താതനെന്റെ മാനഹാനി ചെയ്കതിനില്ലാർത്തി;
നിന്തിരുവടിയെക്കൂടി നിന്ദിപ്പതു സഹിയാ ഞാൻ (തി)

ചരണം—3

താമസശീലനാകുന്ന ദക്ഷനെക്കൊല്ലുവാനേതും
താമസിച്ചീടൊല്ലാ; മമ താതനവനല്ലിനിമേൽ(തിങ്കൾ)

**ശിവൻ:—**

ഭൈരവി—ചെമ്പട

പല്ലവി

സന്താപമരുതരുതേ ചെന്താമരേക്ഷണേ! തവ

---

പല്ലവി—തിങ്കൾമൗലി=ശിവൻ. വാചം=വാക്കിനെ. മേ= എന്റെ.

ചരണം 1—മാനനീയം=മാനിക്കേണ്ടതു്. മാനഭംഗം= അവമാനം.

ചരണം 2—ആർത്തി=ദുഃഖം. സഹിയാ = സഹിക്കയില്ല.

പല്ലവി—സന്താപം=സങ്കടം. ചെന്താമരേക്ഷണൻ=താമരക്കണ്ണൻ.(മലയാളപദവും സംസ്കൃതപദവും കൂടിച്ചേർന്നിരിക്കയാണിവിടെ. സന്ധിയുടെ കാര്യത്തിലുമുണ്ടു് ഈ വൈചിത്ര്യം.)

അനുപല്ലവി

സന്തോഷം വരുത്തുന്നുണ്ടു ഞാൻ വൈകാതേ മദ-
ദന്താവളരാജഗമനേ!
അന്തരമില്ലിതിനന്തകരിപു തവ
ചിന്തിതഘടനേ സന്തതകുതുകീ. (സന്താ)

ചരണം—1

കൊണ്ടൽവേണി! നിനക്കുള്ളിൽ കുണ്ഠിതമുണ്ടാ-
മെന്നോർത്തു
മിണ്ടാതേകണ്ടിങ്ങു വാണു ഞാൻ കണ്ടുകൊൾക തൽ-
കണ്ഠകൃന്തനം ചെയ്യിപ്പൻ; പ്രമഥഗണാനലനട്ടവതി
ലവനൊരു തൃണമിവ സപദി പതിപ്പതു കാണ്ക (സന്താ)

ചരണം—2

ദുഷ്ടനാകുമവൻ ചൊന്ന ദുർവ്വാക്കുകൾ കേട്ടു പാരം
തുഷ്ടരായ് മോദിച്ചവരുടെ ഗർവ്വവുമിന്നു
നഷ്ടമാക്കീടുവനാശു ഞാൻ .

---

അ: പ:—മദദന്താവളരാജഗമനേ=മദയാനയെപ്പോലെ നടക്കുന്നവൾ; മന്ദഗാമിനി. ദന്താവളം = ആന. അന്തരം=മാററം. അന്തകരിപു=ശിവൻ. ചിന്തിതഘടനേ=ആഗ്രഹം സാധിപ്പിക്കുന്നതിൽ. സന്തതകുതുകി = എപ്പോഴും കൌതുകമുള്ളവൻ.

ചരണം 1—തൽകണ്ഠകൃന്തനം ചെയ്യിക്ക=അവൻെറ കഴുത്തു മുറിപ്പിക്ക. പ്രമഥഗണാനലൻ=ഭൂതഗണങ്ങളാകുന്ന തീ. തൃണം=പുല്ലു്. സപദി=പെട്ടെന്നു്. (തീയിൽ വീഴുന്ന പുല്ലു് പെട്ടെന്നു ഭസ്മമായിത്തീരുന്നതുപോലെ, ഭൂതഗണങ്ങളുടെ കോപാഗ്നിയിൽ ദക്ഷൻ ഉടനേ ഭസ്മീഭൂതനാകുമെന്നർത്ഥം.) അലങ്കാരം ഉപമ. 'പ്രമഥഗണാനലൻ' എന്ന പദത്തിൽ രൂപകവുമുണ്ടു്.

ചരണം 2—മോദിക്ക=സന്തോഷിക്ക. നഷ്ടമാക്കുക=നശിപ്പിക്കുക. കുടിലമതികൾ=വക്രബുദ്ധികൾ. കുസൃതി=ശാഠ്യം; കു

കുടിലമതികളുടെ കുസൃതികൾ കളവാൻ
നിടിലനയനനൊരു തടവിഹ നഹി നഹി (സന്താപ)

ചരണം—3

ഉൽക്രുലാഹങ്കാരമൂലം ഉൾക്കാമ്പിൽ ബോധം വെടിഞ്ഞു
ധിക്കാരം ചെയ്യുന്ന ദക്ഷൻെറ ദുർമ്മദം തീർപ്പാൻ
ഇക്കാലം സംഗതി വന്നഹോ;
ചക്ഷുഃശ്രവണൻ ചീറി വരുന്നതു
പക്ഷിപ്രവരനു ഭക്ഷണകാലം (സന്താപ)

സാരംഗം—ചെമ്പട

29 തത്കാലോദ്യത്പ്രകോപത്രിപുരഹരലലാ-
ടാക്ഷിരുക്ഷാഗ്നിജാതോ
ബിഭ്രദ്ദോർഭിർമ്മഹത്ഭിസ്ത്രിശിഖമുഖമഹാ-
ശസ്ത്രജാലാന്യഭീക്ഷ്ണം

---

സ്മൃതിത്തരമെന്നും പറയാം. നിടിലനയനൻ=നെററിയിൽ കണ്ണു ള്ളവൻ; ശിവൻ.

ചരണം 3—ഉൽക്രുലാഹങ്കാരം = കരകവിഞ്ഞ (വർദ്ധിച്ച) അഹങ്കാരം. ദുർമ്മദം=ദുരഹങ്കാരം. ചക്ഷുഃശ്രവണൻ=പാമ്പ്. പക്ഷിപ്രവരൻ=ഗരുഡൻ. അലങ്കാരം – ദൃഷ്ടാന്തം. ലക്ഷണം— "ദൃഷ്ടാന്തമതിനെബ്ബിംബപ്രതിബിംബങ്ങളാക്കുകിൽ."

ശ്ലോകം 29—തൽകാലോദ്യൽ....ജാതഃ=ആ അവസരത്തിൽ ഉദ്യൽപ്രകോപനായ (വർദ്ധിച്ച കോപത്തോടുകൂടിയ) ത്രിപുര ഹര(ശിവ)ൻെറ ലലാടാക്ഷിയിലെ (നെററിക്കണ്ണിലെ) രുക്ഷാ ഗ്നി (ശക്തിയേറിയ തീ) യിൽനിന്നു ജനിച്ചവനും. മഹത്ഭിഃ ദോർഭിഃ=വലിയ കൈകളെക്കൊണ്ടു്. ത്രിശിഖമുഖ മഹാശസ്ത്ര ജാലാനി അഭീക്ഷ്ണം ബിഭ്രൽ=ത്രിശ്ശൂലം മുതലായ ഉഗ്രങ്ങളായ ആയുധസമൂഹങ്ങളെ എപ്പോഴും ധരിക്കുന്നവനും. പ്രളയഘന

രുദ്രാണീസൃഷ്ടയാദ്രിപ്രതിഭടവപുഷാ
ഭദ്രകാള്യാ സമേതോ
രൗദ്രാത്മാ വീരഭദ്രഃ പ്രളയഘനരവോ
രുദ്രമിത്യാചചക്ഷേ.

[കോപിഷ്ഠനായിത്തീർന്ന ശിവൻെറ നേത്രാഗ്നിയിൽനിന്നു വീരഭദ്രനും, സതിയുടെ കോപാഗ്നിയിൽനിന്നു ഭയങ്കരാകൃതിയായ ഭദ്രകാളിയും ആവിർഭവിക്കുന്നു.]

**വീരഭദ്രൻ:—**

പല്ലവി

ശങ്കര! ജയ ഭഗവൻ! ഭവൽപദ-
പങ്കജമിഹ വന്ദേ.

അനുപല്ലവി

കിങ്കരനായീടുമെന്നാലധുനാ
കിം കരണീയമതരുൾ ചെയ്യേണം (ശങ്കര)

---

രവഃ രൗദ്രാത്മാ വീരഭദ്രഃ=പ്രളയകാലത്തിലെ (പുഷ്കലാവർത്തക) മേഘങ്ങളുടേതുപോലുള്ള ശബ്ദത്തോടു കൂടിയവനും ഭയങ്കരാകൃതിയും ആയ വീരഭദ്രൻ. രുദ്രാണീസൃഷ്ടയാ അദ്രിപ്രതിഭടവപുഷാ ഭദ്രകാള്യാ സമേതഃ=സതിയാൽ സൃഷ്ടിക്കപ്പെട്ടവളും പർവ്വതതുല്യമായ ശരീരത്തോടുകൂടിയവളുമായ ഭദ്രകാളിയോടുകൂടി. രുദ്രം ഇതി ആചചക്ഷേ=ശിവനോട് ഇങ്ങനെ പറഞ്ഞു.

വൃത്തം—സ്രഗ്ദ്ധര.

പല്ലവി—ഭവൽപദപങ്കജം = അങ്ങയുടെ ചരണകമലം. ഇഹ=ഇവിടെ, ഇപ്പോൾ. വന്ദേ=ഞാൻ വന്ദിക്കുന്നു.

അ: പ:—കിങ്കരൻ=ഭൃത്യൻ. അധുനാ=ഇപ്പോൾ. കിം കരണീയം=എന്താണ് കർത്തവ്യമായിട്ടുള്ളത്?; ഞാൻ ചെയ്യേണ്ടതെന്താണെന്നു കല്പിച്ചാലും.

ചരണം—1

ദനുജാദിതിതനുജാഖിലമനുജാദിഭുവനജാൻ
ഗിരിശ! നിങ്കലരിശമുള്ളവരെയിഹ
കണ്ടുകൊൾക കൊണ്ടുവരുവനചിരാൽ (ശങ്കര)

ചരണം—2

സ്ഥലമാം കടൽ, വിലമാം ഗിരി, ജലമാം ക്ഷിതി
തലവും;
അടിയനോക്കിലുടനശേഷജഗദപി
തടവതില്ല ഝടിതി പൊടിപെട്ടപ്പൻ (ശങ്കര)

ചരണം—3

പുരശാസന! പരശോണിതപരിശോഭിതപരശോ!
ഹര! ഗിരീശ! കുരു നിദേശമെന്തധുനാ
മയാ വിധേയമായതീശ്വര! (ശങ്കര)

---

ചരണം 1—ദനുജാ........വനജാൻ=ദനുജ (അസുര) ന്മാരേയും അദിതിതനുജ (ദേവന്മാ)രേയും; അഖിലമനുജാദിഭുവനജന്മാ (മനുഷ്യർ തുടങ്ങിയ മററെല്ലാവ)രേയും. ഗിരിശൻ=ശിവൻ. അരിശം=കോപം; വിരോധം. അചിരാൽ=ഒട്ടും താമസിയാതെ.

ചരണം 2—സ്ഥലം=കര. വിലം=ഗുഹ. ഗിരി=പർവ്വതം. ക്ഷിതിതലം=ഭൂമി, കര. കടൽ കരയായും, പർവ്വതം ഗുഹയായും കര കായലായും മാററാമെന്നാണ് വീരഭദ്രൻ പറയുന്നതു്. അശേഷജഗൽ+അപി=ലോകം മുഴുവനും.

ചരണം3—പുരശാസനൻ=ത്രിപുരന്മാരെ ശിക്ഷിച്ചവൻ. പരശോണിത........പരശു=ശത്രുക്കളുടെ ചോരകൊണ്ടു തിളങ്ങുന്ന മഴുവോടുകൂടിയവൻ. (പരശു എന്നതിൻെറ സംബോധനാരൂപമാണ് 'പരശോ' എന്നതു്.) നിദേശം കുരു=അങ്ങു കല്പിച്ചാലും. എന്തധുനാ മയാ വിധേയമായതു്=ഞാനിപ്പോൾ എന്താണ് ചെയ്യേണ്ടതു്?

**ശിവൻ:—** ചരണം—4

നളിനാസനസുതനാകിയ ജളനെൻ-
മഖഭാഗം തന്നീടായ്കിൽ
നിന്ദ്യനായ ദക്ഷനെയിന്നു ചെന്നു
കൊന്നു വന്നീടേണം.

പല്ലവി

വീരഭദ്ര! ഭദ്രേ! നിങ്ങൾക്കിഹ ഭൂരി ഭദ്രമുളവാം.

[എല്ലാവരും പോകുന്നു.]

[തിരശ്ശീല]

---

## രംഗം 15. ദക്ഷപുരി

ഘണ്ടാരം—മുറിയടന്ത

30 സഹസ്രമൂർദ്ധാ ദ്വിസഹസ്രബാഹു-
സ്സ വീരഭദ്രസ്സഹ ഭദ്രകാള്യാ
തദാത്വസൃഷ്ടൈർവ്വിവിധൈർഗ്ഗണൗഘൈ-
സ്സമാവൃതോ ദക്ഷപുരീം രുരോധ.

---

ചരണം 4—നളിനാസനസുതൻ = ബ്രഹ്മാവിന്റെ മകൻ. ജളൻ=ദുഷ്ടൻ; ബുദ്ധിശൂന്യൻ. മഖഭാഗം=യാഗാംശം; ഹവിർഭാഗമെന്നർത്ഥം.

പല്ലവി—ഭൂരി=വളരെ. ഭദ്രം=നന്മ. ഉളവാം=ഉണ്ടാകും.

ശ്ലോകം 30—സഹസ്രമൂർദ്ധാ ദ്വിസഹസ്രബാഹുഃ=ആയിരം തലയും രണ്ടായിരം കൈകളും ഉള്ള. സഃ വീരഭദ്രഃ = ആ വീരഭദ്രൻ. ഭദ്രകാള്യാ സഹ=ഭദ്രകാളിയോടുകൂടി. തദാത്വസൃഷ്ടൈഃ വിവിധൈഃ ഗണൗഘൈഃ സമാവൃതഃ=പെട്ടെന്നു സൃഷ്ടിക്കപ്പെട്ട പലതരത്തിലുള്ള ഭൂതഗണങ്ങളാൽ ചുററപ്പെട്ടവനായിട്ട്. ദക്ഷപുരീം രുരോധ=ദക്ഷപുരിയെ രോധിച്ചു.

വൃത്തം—ഉപേന്ദ്രവജ്ര.

[ദക്ഷൻ മഹർഷിമാരുമൊത്ത് യാഗംചെയ്തുകൊണ്ടിരിക്കുന്നു. വീരഭദ്രനും ഭദ്രകാളിയും ഭൂതഗണങ്ങളോടുകൂടി പ്രവേശിക്കുന്നു.]

**വീരഭദ്രൻ:—** പല്ലവി

അന്തകാന്തകവൈഭവം ഹൃദി ചിന്തിയാതെ മദാന്ധ
നായ്
ഹന്ത! നിന്ദിതസപ്തതന്തുവിധം തുടന്നവനാരെടാ?

അനുപല്ലവി

നിടിലനയനനു വിഹിതമിഹ മഖ-
ഭാഗമിന്നു തരായ്കിലോ
കുടില! നിന്നുടെ മഖമൊടുടലപി
വടിവൊടിഹ പൊടിയാക്കുവാൻ.

**ദക്ഷൻ:—** ചരണം—1

ദക്ഷഭുജബലമക്ഷതം ഗ്രഹിയാതെ വന്നിതു ചെയ്കിലോ
ഇക്ഷണം ബഹുപക്ഷികൾക്കിഹ ഭക്ഷ്യമായ്വരുമറിക നീ
ചുടലയതിൽ നടമാടി നീളെ നടന്നിടുന്ന കപാലിയാം
കുടിലനദ്ധ്വരഭാഗമിന്നു കൊടുക്കയില്ലതു നിർണ്ണയം.

**ഭദ്രകാളി** ചരണം 2

രുദ്രവല്ലഭ സതിയയച്ചൊരു ഭദ്രകാളിയതായ ഞാൻ
വിദ്രുതം തവ രക്തധാര കുടിച്ചിടാതെയടങ്ങുമോ?

---

പല്ലവി—അന്തകാന്തകവൈഭവം=ശിവന്റെ മാഹാത്മ്യം. സപ്തതന്തുവിധം=യാഗകർമ്മം. സപ്തതന്തു=യാഗം.

അ: പ:—നിടിലനയനൻ = ശിവൻ. വിഹിതം=വിധിക്കപ്പെട്ടതു്. മഖം=യാഗം. കുടിലൻ=വക്രബുദ്ധി. ഉടൽ=ദേഹം.

ചരണം 1—ദക്ഷഭുജബലം=ദക്ഷന്റെ കയ്യൂക്കു്. ഭക്ഷ്യം=ആഹാരം. കപാലി=തലയോടു ധരിക്കുന്നവൻ. അദ്ധ്വരം=യാഗം.

ചരണം 2—രുദ്രവല്ലഭ=ശിവപത്നി. വിദ്രുതം=വേഗം. അവമതി=മര്യാദകേടു്; അവമാനം. കുമതികൾ=ദുർബ്ബുദ്ധികൾ; ദുഷ്ടന്മാർ.

സതിയോടവമതി പലതുമിങ്ങു പറഞ്ഞതും ചില
കുമതികൾ
സദസി കേട്ടു രസിച്ചതും ബത സാധു ശിവശിവ!
നന്നഹോ!

സാരംഗം—മുറിയടന്ത

31 ക്രുദ്ധഃ ശ്രീവീരഭദ്രസ്ത്രിഭുവനമഖിലം
കമ്പയന്നട്ടഹാസൈർ-
ദ്ദക്ഷസ്യാഹൃത്യ ശീർഷം കരലസദസിനാ
ദക്ഷിണാഗ്നൗ ജുഹാവ;
ത്ര്യക്ഷാധിക്ഷേപവാദശ്രുതിസമയധൃതാ-
നന്ദവൃന്ദാരകാണാം
ചക്രേ വൈകല്യമംഗേഷ്വധികമതിജവാ-
ദധ്വരം ചാപ്യഭാങ്ക്ഷീൽ.

[വീരഭദ്രൻ ദക്ഷൻെറ ശിരസ്സു ഛേദിച്ചു് അഗ്നിയിൽ ഹോമിക്കയും, ദക്ഷൻെറ ശിവപരമായ അധിക്ഷേപവാക്കുകൾ കേട്ടു് പണ്ടു സന്തോഷിച്ച ദേവന്മാരെ വികലാംഗരാക്കുകയും, യാഗം മുഴുവൻ അലങ്കോലപ്പെടുത്തുകയും ചെയ്യുന്നു.]

---

ശ്ലോകം 31—ക്രുദ്ധഃ ശ്രീവീരഭദ്രഃ=അത്യന്തം കോപിഷ്ഠനായ വീരഭദ്രൻ. അട്ടഹാസൈഃ ത്രിഭുവനം അഖിലം കമ്പയൻ =അട്ടഹാസങ്ങളെക്കൊണ്ടു് മൂന്നു ലോകങ്ങളെ മുഴുവൻ വിറപ്പിച്ചുകൊണ്ടു്. കരലസദസിനാ=കൈയിൽ തിളങ്ങുന്ന വാളു (അസി) കൊണ്ടു്. ദക്ഷസ്യ ശീർഷം ആഹൃത്യ=ദക്ഷൻെറ തല അറുത്തെടുത്തു്. ദക്ഷിണാഗ്നൗ ജുഹാവ=യാഗാഗ്നിയിൽ ഹോമിച്ചു. ത്ര്യക്ഷാധിക്ഷേ....രകാണാം=ശിവനെ അധിക്ഷേപിച്ചുകൊണ്ടുള്ള ഭാഷണം കേട്ടസമയത്തു് ധൃതാനന്ദന്മാരായ (സന്തോഷിച്ച) വൃന്ദാരക(ദേവ)ന്മാർക്കു്. അംഗേഷു അധികം വൈകല്യം ചക്രേ =അംഗങ്ങളിൽ വളരെ വൈകല്യത്തെചെയ്തു. (അംഗവൈകല്യം വരുത്തി.) അതിജവാൽ=വളരെ വേഗത്തിൽ. അധ്വരം അഭാങ്ക്ഷീൽ ച=യാഗം താറുമാറാക്കുകയും ചെയ്തു. അലങ്കാരം സമുച്ചയം. ലക്ഷണം—"ഗുണക്രിയകളൊന്നിച്ചാൽസമുച്ചയമലംകൃതി"

വൃത്തം—സ്രഗ്ദ്ധര.

മലഹരി—പഞ്ചാരി

32 അത്രാന്തരേ ദിവ്യവൃഷാധിരൂഢഃ
സത്യാ സമേതോ ഭഗവാൻ മഹേശഃ
തത്രാവിരാസീൽ സകലേശ്വരം തം
ഭക്ത്യാ നമന്തോ നനവുസ്സുരേന്ദ്രാഃ

[പെട്ടെന്നു് സതീസമേതനായി ശിവൻ അവിടെ പ്രത്യക്ഷപ്പെടുന്നു. ദേവന്മാർ അദ്ദേഹത്തെ സ്തുതിക്കുന്നു.]

**ദേവന്മാർ:—** പല്ലവി

നീലകണ്ഠ! പാഹി പാഹി നിർമ്മലാകൃതേ!

അനുപല്ലവി

കാലകാല! തേ നമോസ്തു കരുണചെയ്ക ഞങ്ങളിൽ

ചരണം—1

നിത്യവും തവാജ്ഞകൊണ്ടു നിജനിജാധികാരവിഹിത-
കൃത്യമോടു വാണിടുന്നു കേവലം വയം വിഭോ! (നീല)

ചരണം—2

ദക്ഷനുള്ളിലേററമുള്ള ദർപ്പമിന്നു തീർപ്പതിന്നു
ശിക്ഷചെയ്കയുചിതമേവ ശർവ്വ!ദയാപയോനിധേ!(നീല)

---

ശ്ലോകം—32—അത്ര അന്തരേ=ഈ അവസരത്തിൽ. ഭഗവാൻ മഹേശഃ=ഭഗവാനായ ശിവൻ. സത്യാ സമേതഃ ദിവ്യവൃഷാധിരൂഢഃ=സതിയോടുകൂടി ദിവ്യമായ കാളപ്പുറത്തു കയറിക്കൊണ്ടു്. തത്ര ആവിരാസീൽ=അവിടെ ആവിർഭവിച്ചു; പ്രത്യക്ഷപ്പെട്ടു. സുരേന്ദ്രാഃ സകലേശ്വരം തം=ദേവന്മാർ സകലലോകനാഥനായ അദ്ദേഹത്തെ. ഭക്ത്യാ നമന്തഃ=ഭക്തിയോടുകൂടി നമസ്കരിച്ചുകൊണ്ടു്. നനവുഃ=സ്തുതിച്ചു.

വൃത്തം—ഇന്ദ്രവജ്റ.

ചരണം 1—നിജനി........കൃത്യം=അവരവക്കുള്ള അധികാരത്തിനു യോജിച്ച പ്രവൃത്തി. വയം=ഞങ്ങൾ.

ചരണം 2—ദർപ്പം=അഹങ്കാരം. ശിക്ഷചെയ്ക=ശിക്ഷിക്ക. ദയാപയോനിധി=ദയയുടെ സമുദ്രം. (പയോനിധി=സമുദ്രം.)

ചരണം—3

വിധിസുതന്റെ ജീവിതത്തെ വിരവൊടിങ്ങു ചേർത്തു യജ്ഞ-

വിധിവിരോധമാശു തീർത്തു കാത്തുകൊൾക കരുണയാ (നീല)

**ശിവൻ:—** ഇന്ദിര

33 അലമമരവരാഃ! പരം വിഷാദൈ-
രഹമധുനാ യദിഹാസ്മി സുപ്രസന്നഃ;
അജസുതമജമസ്തകം സജീവം
സപദി വിധായ ച പൂരയാമി യജ്ഞം.

ഭൂപാളം—അടന്ത

34 ദക്ഷസ്തൽക്ഷണമേവ മേഷശിരസാ
സംയുക്തകണ്ഠസ്ഥല-
സ്ത്ര്യക്ഷാനുഗ്രഹജീവിതോഥ വിധിവൽ
സംപൂര്യ്യ യജ്ഞോത്സവം

---

ചരണം 3—വിധിസുതൻ=ബ്രഹ്മപുത്രൻ, ദക്ഷൻ. യജ്ഞവിധിവിരോധം=യാഗകർമ്മത്തിനുള്ള തടസ്സം. കരുണയാ=കരുണയോടുകൂടി.

ശ്ലോകം 33—(ഹേ) അമരവരാഃ=അല്ലയോ ദേവന്മാരേ! അധുനാ=ഇപ്പോൾ. അഹം ഇഹ സുപ്രസന്നഃ അസ്മി(ഇതി)യൽ =ഞാൻ ഇവിടെ വളരെ സന്തുഷ്ടനായി ഇരിക്കുന്നതുകൊണ്ടു്. പരം വിഷാദൈഃ അലം=വളരെ വളരെ വ്യസനിച്ചിട്ടാവശ്യമില്ല. അജസുതം=ബ്രഹ്മപുത്രനെ, ദക്ഷനെ. അജമസ്തകം സജീവം വിധായ=ആടിന്റെ തലവെച്ചു ജീവിപ്പിച്ചു്. സപദി യജ്ഞം പൂരയാമി=ഉടനേതന്നെ യാഗത്തെ മുഴമിപ്പിക്കാം.

വൃത്തം—പുഷ്പിതാഗ്ര.

ശ്ലോകം 34—തൽക്ഷണം ഏവ=ഉടനേതന്നെ. മേഷശിരസാ സംയുക്തകണ്ഠസ്ഥലഃ=ആട്ടിൻതലയോടുകൂടി ചേർക്കപ്പെട്ട കഴുത്തോടുകൂടിയവനും. ത്ര്യക്ഷാനുഗ്രഹജീവിതഃ ദക്ഷഃ=ശിവന്റെ അനുഗ്രഹംകൊണ്ടു ജീവിച്ചവനുമായ ദക്ഷൻ. യജ്ഞോ

ഖട്വാംഗാദിലസൽകരം ശശികലാ-
 ഭാസ്വജ്ജടാമണ്ഡലം
സാഷ്ടാംഗം പ്രണതോഷ്ടമൂർത്തിമമനാക്
 തുഷ്ടാവ ഹൃഷ്ടാശയഃ.

[യാഗത്തിൽ ബലികൊടുക്കാൻ കൊണ്ടുവന്നുനിർത്തിയിരുന്ന ഒരാടിന്റെ തലയെടുത്തു ശിവൻ ദക്ഷന്റെ കഴുത്തിൽ യോജിപ്പിക്കുന്നു. തൽക്ഷണം ദക്ഷൻ ജീവിച്ചെഴുന്നേററ് യാഗം മുഴുമിപ്പിച്ച് ശിവനെ സ്തുതിക്കുന്നു.]

ഖണ്ഡങ്ങൾ

1 ചന്ദ്രചൂഡ! നമോസ്തു തേ ജയ സന്തതം ജഗദീശ!
സർവ്വഥാ സഹനീയമേവ മമാപരാധമി-
തീശ! ഹരഹര! വിഭോ! പശുപതേ!

2 ഭക്തി നിങ്കലെനിക്കു ഹാനി വ-
രാതെ തരിക മഹേശ!
അത്ര മാം തവ ഭൃത്യനെന്നു നി-
നച്ചുകൊൾക ഗിരീശ! ഹരഹര! (വിഭോ)

---

സവം വിധിവൽ സംപൂർയ്യ=യാഗത്തെ വേണ്ടപോലെ മുഴുമിപ്പിച്ച്. ഖട്വാംഗാദിലസൽകരം=ഖട്വാംഗം (ശിവന്റെ ആയുധം)മുതലായവകൊണ്ടു ശോഭിക്കുന്ന കൈകളോടുകൂടിയവനും. ശശികലാഭാസ്വജ്ജടാമണ്ഡലം അഷ്ടമൂർത്തിം=ചന്ദ്രക്കലകൊണ്ടു ശോഭിക്കുന്ന ജടയോടുകൂടിയവനും ആയ ശിവനെ. സാഷ്ടാംഗം പ്രണതഃ=സാഷ്ടാംഗം നമസ്കരിച്ചിട്ട്. ഹൃഷ്ടാശയഃ=സന്തുഷ്ടനായി. അമനാക്=വളരെ; വീണ്ടും വീണ്ടും. തുഷ്ടാവ=സ്തുതിച്ചു.

വൃത്തം—ശാർദ്ദൂലവിക്രീഡിതം.

ഖണ്ഡം 1—നമഃ+അസ്തു തേ=അങ്ങയ്ക്കു നമസ്കാരം ഭവിക്കട്ടെ. സർവ്വഥാ=എല്ലാ വിധത്തിലും. സഹനീയം=സഹിക്കത്തക്കതു്. മമ+അപരാധം=എന്റെ കുററം.

ഖണ്ഡം 2—ഹാനി=നാശം, കുറവു്. മാം=എന്നെ.

3 ചിന്മയാകൃതിയായിട്ടും പര-
മാത്മരൂപ! ദയാലോ!
നിന്മഹത്വമറിഞ്ഞിടുന്നതി
നിജ്ജനം പുനരാളോ? ഹരഹര! (വിഭോ)

4 മൽകുമാരി സതീ സതീ തവ
ശക്തിയെന്നറിയാതെ
ധിക്കരിച്ചതിന്നനുഗ്രഹ-
മേകിയതു കരുണാ തേ ഹരഹര! (വിഭോ)

5 പാണിതന്നുടെ വൃത്തി വിലദ
ദളങ്ങൾകൊണ്ടു തവാർച്ചനം
വാണിവൃത്തി മമാസ്തു തവ ഗുണ-
നാമഗണസങ്കീർത്തനം ജയ ഹരഹര! (വിഭോ)

6 ദുരിതഹര! തവ ചരിതസുധയതു
പിബതു മമ ശ്രവണം സദാ
വരദ! ശങ്കര! ഗിരിശ! വിഹരതു
ഭവതി മമ ഹൃദയം മുദാ ജയ ഹരഹര! (വിഭോ)

---

ഖണ്ഡം 4—സതി=പതിവ്രത. (എന്റെ മകളും പതിവ്രതയുമായ സതി അങ്ങയുടെ ശക്തിയുടെ ഒരംശമാണെന്നു മനസ്സിലാക്കാത്ത എന്നെ അങ്ങു ശിക്ഷിച്ചതു് ഒരനുഗ്രഹമായിട്ടാണു് ഞാൻ കരുതുന്നതു്.)

ഖണ്ഡം 5—പാണി=കൈ. വിലദളം=കൂവളത്തിന്റെ ഇല. തവ+അർച്ചനം=അങ്ങയുടെ പൂജ. വാണിവൃത്തി=വാക്കിന്റെ ജോലി. ഗുണ........ർത്തനം=ഗുണങ്ങളുടേയും നാമഗണത്തിന്റേയും കീർത്തനം.

ഖണ്ഡം 6—ചരിതസുധ=ചരിത്രമാകുന്ന അമൃതു്. പിബതു=പാനം ചെയ്യട്ടെ. ശ്രവണം=ചെവി. വിഹരതു=വിഹരിക്കട്ടെ. ഭവതി=ഭവാനിൽ; അങ്ങയിൽ.

7 ഉരഗഭൂഷണ! സരസഭാഷണ!
സുജനതോഷണ! പാഹി മാം
നിരയമോചന! ശശിവിരോചന-
ശിഖിവിലോചന! പാഹി മാം (വിഭോ)

8. വിപദപാസന! വിഹഗവാഹന-
വിധികൃതാർച്ചന! പാഹി മാം
ത്രിപുരശാസന! ഗിരിശരാസന!
വൃഷഭകേതന! പാഹി മാം ഹരഹര! (വിഭോ)

**ശിവൻ:—**

പുറനീര്—ചെമ്പട
ഖണ്ഡങ്ങൾ

1 നീരജസംഭവനന്ദന! സുമതേ!
നീരസഭാവമിതരുതരുതിനിമേൽ
പാരം നിന്നുടെ ദർപ്പനിമിത്തം
പരിഭവമിങ്ങിനെ വന്നുഭവിച്ചു.

---

ഖണ്ഡം 7—മാം പാഹി=എന്നെ രക്ഷിച്ചാലും. നിരയം=നരകം. ശശി........ലോചനൻ=ശശിയും (ചന്ദ്രനും) വിരോചന (സൂര്യ) നും ശിഖി (അഗ്നി)യും ആകുന്ന കണ്ണുകളോടുകൂടിയവൻ.

ഖണ്ഡം 8—വിപദപാസനൻ=വിപത്തുക്കളെ നശിപ്പിക്കുന്നവൻ. വിഹഗ........ർച്ചനൻ=വിഹഗവാഹന (വിഷ്ണുവി) നാലും വിധിയാ (ബ്രഹ്മാവിനാ)ലും കൃതമായ അർച്ചനയോടുകൂടിയവൻ; വിഷ്ണുവിനാലും ബ്രഹ്മാവിനാലും പൂജിക്കപ്പെട്ടവൻ. ഗിരിശരാസനൻ=പർവ്വതത്തെ വില്ലാക്കിയവൻ. ശരാസനം=വില്ല്. (ത്രിപുരന്മാരുമായുണ്ടായ യുദ്ധത്തിൽ ശിവൻെറ വില്ലായിരുന്നതു് മഹാമേരുപർവ്വതമാണത്രെ.)

ഖണ്ഡം 1—നീരജസംഭവനന്ദനൻ = ബ്രഹ്മാവിൻെറ പുത്രൻ. സുമതി=സൽബുദ്ധി. നീരസഭാവം=പരിഭവം. ദർപ്പനിമിത്തം=അഹങ്കാരംമൂലം.

2 ആൎത്തികളെല്ലാം തീൎന്നു ഭവാനും
ആനന്ദേന വസിക്ക നികാമം;
കീൎത്തിയുമാചന്ദ്രാൎക്കം വിലസതു
കെല്പോടു ശിവകൃപയാ ഭവതു ശുഭം.

[ശിവൻ ദക്ഷനെ അനുഗ്രഹിച്ചു കൈലാസത്തിലേക്കു മടങ്ങുന്നു]

---

കൃതാശീൎവ്വാദേഥ ത്രിപുരഭിദി സാകം ദയിതയാ
ഗിരീശം കൈലാസം ഭഗവതി ഗിരീശേ ഗതവതി
സുരേശൈസ്സാനന്ദൈൎമ്മുനിഭിരപി സുശ്ലാഘിതയശാഃ
പ്രജേശോ ദക്ഷോപി പ്രചുരസുഖമദ്ധ്യാസ്ത നഗരീം

---

ഖണ്ഡം 2—ആൎത്തി=ദുഃഖം. ആനന്ദേന=സന്തോഷത്തോടു കൂടി. നികാമം=ഏററം. ആചന്ദ്രാൎക്കം=ചന്ദ്രനുംസൂൎയ്യനും ഉള്ള കാലത്തോളം. വിലസതു=ശോഭിക്കട്ടെ. ശിവകൃപയാ=ശിവൻെറ കൃപകൊണ്ടു്. ശുഭം ഭവതു=മംഗളം ഭവിക്കട്ടെ; നല്ലതു വരട്ടെ.

ശ്ലോകം 35—അഥ=പിന്നീടു്. ത്രിപുരഭിദി ഭഗവതി ഗിരീശേ=ത്രിപുരന്മാരെ നശിപ്പിച്ചവനും ഭഗവാനുമായ ശിവൻ. കൃതാശീൎവ്വാദേ=കൃതമായ ആശീൎവ്വാദത്തോടുകൂടിയവനായി(ദക്ഷനെ അനുഗ്രഹിച്ചിട്ടു് എന്നൎത്ഥം.) ദയിതയാ സാകം=ഭാൎയ്യയോടുകൂടി. ഗിരീശം കൈലാസം ഗതവതി=പൎവ്വതശ്രേഷ്ഠനായ കൈലാസത്തിലേക്കു പോയപ്പോൾ (വിഷയസപ്തമി). സാനന്ദൈഃ സുരേശൈഃ മുനിഭിഃ അപി=ആനന്ദത്തോടുകൂടിയ (സന്തുഷ്ടരായ) ദേവന്മാരാലും മഹൎഷിമാരാലും. സുശ്ലാഘിതയശാഃ പ്രജേശഃ ദക്ഷഃ അപി=വേണ്ടപോലെ പുകഴ്ത്തപ്പെട്ട കീൎത്തിയോടുകൂടിയ ദക്ഷപ്രജാപതിയും. പ്രചുരസുഖം നഗരീം അദ്ധ്യാസ്ത=വൎദ്ധിച്ച സുഖത്തോടുകൂടി നഗരിയിൽ താമസിച്ചു.

വൃത്തം—ശിഖരിണി.

ലക്ഷണം—യതിക്കാറിൽ തട്ടും യമനസഭലം ഗം ശിഖരിണി.

36 അഗേന്ദ്രഭൂഷിതം ദേവമപി നാഗേന്ദ്രഭൂഷിതം
സർവ്വമംഗളയോപേതം സർവ്വമംഗളദം ഭജേ.

(ദക്ഷയാഗം ആട്ടക്കഥ അവസാനിച്ചു.)

---

ശ്ലോകം 36—അഗേന്ദ്രഭൂഷിതം അപി ന അഗേന്ദ്രഭൂഷിതം =അഗേന്ദ്രഭൂഷിതനാണെങ്കിലും അഗേന്ദ്രഭൂഷിതനല്ലാത്തവനും. സർവ്വമംഗളയാ ഉപേതം=സർവ്വമംഗള (പാർവ്വതി) യോടുകൂടിയവനും. സർവ്വമംഗളദം ദേവം=എല്ലാ മംഗളങ്ങളേയും നല്കുന്നവനുമായ ദേവനെ (ശിവനെ). ഭജേ=ഞാൻ ഭജിക്കുന്നു.

അഗേന്ദ്രഭൂഷിതൻ=അഗേന്ദ്രനാൽ (പർവ്വതത്താൽ) ശോഭിക്കുന്നവൻ. (ത്രിപുരദഹനത്തിൽ ശിവന്റെ വില്ലു് മഹാമേരുപർവ്വതമായിരുന്നല്ലോ). ‘അഗേന്ദ്രഭൂഷിതനാണെങ്കിലും അഗേന്ദ്രഭൂഷിതനല്ലാ’ എന്നു പറയുന്ന ദിക്കിൽ ഉക്തിവൈരുദ്ധ്യം സ്ഫുരിക്കുന്നു. ‘ന അഗേന്ദ്രഭൂഷിതം’ എന്നു് രണ്ടായിപ്പിരിക്കാതെ ‘നാഗേന്ദ്രഭൂഷിതം’ എന്നു് ഒറ്റപ്പദമായെടുത്തു് അതിനു് ‘സർപ്പാഭരണൻ’ (നാഗേന്ദ്രൻ=സർപ്പരാജൻ)എന്നർത്ഥം കല്പിച്ചു് ആ വിരോധത്തെ പരിഹരിക്കണം. അലങ്കാരം–വിരോധാഭാസം. ലക്ഷണം—“വിരോധംതോന്നുമാറുക്തി വിരോധാഭാസമായിടും.”

വൃത്തം—അനുഷ്ടുപ്പ്.



‘ദക്ഷയാഗ’മെളുപ്പത്തിൽ ഗ്രഹിക്കത്തക്കരീതിയിൽ
ഒരുമട്ടെഴുതിത്തീർത്തു ‘ഭാവബോധിനി’യിങ്ങിനെ.

